# മലങ്കരസഭ

**THE MALANKARA SABHA** JULY 2023

MALAYALAM MONTHLY, Vol-67, Issue-7 _ ₹25



“ദൈവസന്നിധിയിൽ
ഹൃദയം പകരുകയും രാവിൽ
തന്നോട് ചേർന്ന് ഉറങ്ങാൻ
കിടക്കുന്ന കുഞ്ഞിന്റെ കാതിൽ
ദൈവത്തെക്കുറിച്ച്
മന്ത്രിക്കുകയും ചെയ്യുന്ന
അമ്മമാർ പുതുലോകത്തെ
നിർമ്മിക്കും.



# 36–ാം ചരമവാർഷികം



# അമ്മിണി ജോർജ് മുത്തൂറ്റ്

## കോഴഞ്ചേരി

ജനനം: 13-05-1916, മരണം: 30-07-1987

*~ By Family & Staff Members of ~*

**The Muthoot Group**

# മഹാപുരോഹിത സന്ദേശം

പ. ദൈവമാതാവായ കന്യകമറിയാം ദൈവസ്നേഹത്തിന്റെ മഹത്തായ വെളിപ്പെടലായ മനുഷ്യരക്ഷാപദ്ധതിയിൽ നിർണ്ണായക പങ്കാളിത്തത്തിനുടമയാണ്. നമ്മുടെ സഭാപാരമ്പര്യത്തിൽ ദൈവമാതാവും നിത്യകന്യകയും പരിശുദ്ധയുമായി മറിയത്തെ വിശേഷിപ്പിക്കുന്നു. ഒരേ സമയം കന്യകയും മണവാട്ടിയും അമ്മയുമാണ് വി. മറിയം. പ. സഭയും ഒരേസമയം ഈ മൂന്നു തലങ്ങളിലും ദൈവത്തോടുള്ള പരിപൂർണ്ണ വിശ്വസ്തത പുലർത്തേണ്ടവളാണ്. നിഷ്ഠാപൂർണ്ണമായ ജീവിതത്തിലൂടെ കന്യകമറിയം നേടിയ ഉൾത്തെളിവാണ് അവളുടെ ജീവിതത്തിന്റെ കരുത്ത്.

അനവധിയായ പരീക്ഷകളിലൂടെ മറിയം കടന്നു പോയിട്ടുണ്ട്. തിരസ്ക്കാരങ്ങളുടെയും തിക്താനുഭവങ്ങളുടെയും ചരിത്രം മറിയത്തിന്റെ ജീവിത കാലത്തും മരണാനന്തരവും നാം കാണുന്നുണ്ട്. ഇകഴ്ത്തലുകളുടെ പല കാലങ്ങളുണ്ടായിട്ടുണ്ട്. വിശുദ്ധിയുടെയും അനുസരണത്തിന്റെയും മൂലമാതൃകയായി വാഴ്ത്തുമ്പോൾ തന്നെ വി. മറിയത്തിന്റെ നിലപാടുകളുടെ സൗന്ദര്യവും നമ്മുടെ ശ്രദ്ധയിൽ പതിയേണ്ടതാണ്. അഹങ്കാരികളെ താഴെയിറക്കുമെന്നും താഴ്മയുള്ളവരെ ഉയർത്തുമെന്നും ഉറക്കെ പാടുമ്പോൾ പങ്കുവയ്ക്കപ്പെടുന്ന വിമോചനദർശനം ഗൗരവതരമായി വായിക്കപ്പെടേണ്ട ഒരു കാലംകൂടിയാണിത്. തനിക്ക് ലഭിച്ച വിപരീതാനുഭവങ്ങളെയെല്ലാം വിനയപൂർവ്വം വഹിച്ചുകൊണ്ടാണ് ഈ മഹത്തായ ഔന്നത്യത്തിലേക്ക് അവൾ എത്തുന്നത്. ദൈവാനുഗ്രഹത്തിന്റെ എക്കാലത്തെയും മൂലമാതൃകയായി നിലനിന്നുകൊണ്ട് 'ദൈവാനുഗ്രഹ'ത്തെക്കുറിച്ചുള്ള പല തെറ്റായ വ്യാഖ്യാനങ്ങളെയും പ. കന്യകമറിയാം നിഷേധിക്കുന്നു. പ. കന്യകമറിയാമിന്റെ ഓർമ്മ നമ്മുടെ വിചാരങ്ങളെ വിശുദ്ധിയിലേക്കും വിവേകത്തിലേക്കും ഉയർത്തട്ടെ.

നമ്മുടെ മുൻഗാമികളായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് അഞ്ചാമൻ തിരുമേനിയുടെയും, മാർത്തോമാ പൗലോസ് ദ്വിതീയൻ ബാവായുടെയും ദീപ്തസ്മരണകൾ നമുക്കു വെളിച്ചമേകട്ടെ.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**





# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2023 ജൂലൈ . ലക്കം 7. പുസ്തകം 67. വില ₹ 25

LETTER FROM THE EDITOR

ഈ ലോകത്തിലേക്കും ഭാവനാശാലിയും പോരാളിയുമായ വ്യക്തി ഒരമ്മയായിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. അമ്മ കണ്ട കിനാവാണ് ഓരോ കുഞ്ഞും. ഒരു വർണ്ണ കമ്പളം നെയ്യുന്നതുപോലെ മാതാപിതാക്കൾ കുഞ്ഞുങ്ങളെ നെയ്യേണ്ടതുണ്ട്. യോസഫ് വാർദ്ധക്യത്തിലെ മകനാകകൊണ്ട് യാക്കോബ് എല്ലാ മക്കളിലും വച്ച് അവനെ അധികം സ്നേഹിച്ച് അനേക നി റങ്ങളുള്ള ഒരു നിലയങ്കി അവന് ഉണ്ടാക്കിച്ചുകൊടുത്തു.

വിവരസാങ്കേതികവിദ്യയിലെ വിപ്ലവകരമായ മാറ്റങ്ങൾ മനുഷ്യഭാവനയെ എങ്ങനെ സാധിക്കുമെന്ന ആശങ്ക അസ്ഥാനത്തല്ല. ആപ്പിൾ കമ്പനിയുടെ സി.ഇ.ഒ. ടിം കുക്ക് സ്റ്റാൻഫഡ് യൂണിവേഴ്സിറ്റിയിൽ നടത്തിയ പ്രഭാഷണസാരം ഇപ്രകാരമാണ്. "ഡിജിറ്റൽ നിരീക്ഷണത്തിന്റെ കാലം സ്വയം സെൻസർഷിപ്പിന്റേതാണ്. നിങ്ങൾ നിങ്ങളെത്തന്നെ സെൻസർ ചെയ്യുന്നു. മുഴുവനായുമല്ല മെല്ലെ മെല്ലെ. നാം സാഹസികത കുറയ്ക്കുന്നു ചിന്ത കുറയ്ക്കുന്നു. ഭാവനാരഹിതമായ ലോകത്തിലേക്കാണ് നാം നടന്നടുക്കുന്നത്. തുടക്കത്തിൽ മുഴുവനായുമല്ല. കുറെശ്ശെ കുറെശ്ശെ" സ്വർഗ്ഗശേഷിയും പ്രാർത്ഥനാനുഭവവും കുറയുന്നു. ചാറ്റ് ജിപിടി-3 സസ്യശാസ്ത്രത്തിലെ അറുപത് ചോദ്യങ്ങളിൽ അൻപത്തിയൊൻപതും ശരിയായി ചെയ്തു. ശാസ്ത്രസാങ്കേതികമേഖലകളിലെ ഗവേഷണങ്ങൾ പൊതു ഉടമസ്ഥതയിലുള്ള യൂണിവേഴ്സിറ്റികളിൽ നിന്ന് സ്വകാര്യ മേഖലയിലേക്ക് നീങ്ങിത്തുടങ്ങിയിരിക്കുന്നു. ഗവണ്മെന്റുകളുടെ സ്വാധീനം ക്രമേണ കുറഞ്ഞുവരുന്നു."

ഇത്തരം സന്നിഗ്ധതകളുടെ കാലത്തും മനുഷ്യചേതനയുടെ കാവലാളാകുവാൻ ഒരമ്മയ്ക്കു കഴിയും. ദൈവസന്നിധിയിൽ ഹൃദയം പകരുകയും രാവിൽ തന്നോട് ചേർന്ന് ഉറങ്ങാൻ കിടക്കുന്ന കുഞ്ഞിന്റെ കാതിൽ ദൈവത്തെക്കുറിച്ച് മന്ത്രിക്കുകയും ചെയ്യുന്ന അമ്മമാർ പുതുലോകത്തെ നിർമ്മിക്കും. സമൂഹം നേരിടുന്ന അരാജകത്വത്തിന്റെ ഉത്തരമാണ് മാതൃത്വം. മാതൃത്വം അതിന്റെ ദൈവവുമായുള്ള ഉടമ്പടി പുതുക്കേണ്ട കാലമാണിത്.

"ശമുവേൽ എന്ന ബാലനോ പഞ്ഞിനൂൽ കൊണ്ടുള്ള അങ്കി ധരിച്ച് യഹോവയുടെ സന്നിധിയിൽ ശുശ്രൂഷിച്ചു പോന്നു. അവന്റെ അമ്മ ആണ്ടുതോറും ഒരു ചെറിയ അങ്കി ഉണ്ടാക്കി തന്റെ ഭർത്താവിനോടു കൂടെ വർഷാന്തരയാഗം കഴിപ്പാൻ വരുമ്പോൾ അവനു കൊണ്ടുവന്നു കൊടുക്കും". *(1 ശമുവേൽ 2:18).*

ആണ്ടുതോറും തുന്നുന്ന ആ ചെറിയ അങ്കി ദൈവാനുഭവത്തിന്റെയും കുഞ്ഞിന്റെ ആത്മീയ ജീവിതത്തെക്കുറിച്ചുള്ള ഉത്തരവാദിത്വപൂർണ്ണമായ തുടരന്വേഷണത്തിന്റെയും സൂചനയാണ്. ഭർത്താവിനൊപ്പം യാഗത്തിനെത്തുക എന്നതും ഏറെ പ്രാധാന്യം അർഹിക്കുന്നു.

നോഹയുടെ കാലത്തെ പ്രളയശേഷം മാനത്തു തെളിഞ്ഞ മഴവില്ലുപോലെ അമ്മമാരുടെ അമ്മയായ വി. മറിയാമിന്റെ വാഴ്ത്തുകൾ നമ്മെ ശുദ്ധീകരിക്കട്ടെ!

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി

**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

**പ്രസിഡന്റ്**
ഡോ. യൂഹാനോൻ മാർ
ദീയസ്കോറോസ്
മെത്രാപ്പോലീത്താ

**ചീഫ് എഡിറ്റർ**
ഫാ. സഖറിയാ തോമസ്

**മാനേജിംഗ് എഡിറ്റർ**
ഫാ. തോമസ് രാജു കരുവാറ്റ

**സബ് എഡിറ്റർ**
ഫാ. അലക്സ് തോമസ്
നാഴൂരിമറ്റത്തിൽ

**അംഗങ്ങൾ**
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
അഡ്വ. ബിജു ഉമ്മൻ
ഡോ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. മാത്യു

ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

*കമ്പ്യൂട്ടർ ഓപ്പറേറ്റർ*
*& ഗ്രാഫിക് ഡിസൈനർ :*
ജിന്റോ കുറിച്ചി

*അക്കൗണ്ടന്റ്:*
ബിജു വർക്കി
9947804477




# CONTENTS










# മലങ്കര സഭയിൽ നിറഞ്ഞൊഴുകിയ സ്നേഹക്കടൽ

**റോണി വർഗീസ് എബ്രഹാം**
(അൽമായ ട്രസ്റ്റി)

പരിശുദ്ധ സഭയുടെ പ്രധാന മേലധ്യക്ഷൻ എന്ന നിലയിൽ പരി. സഭയെ വ്യവഹാര രഹിത ശാന്ത തുറമുഖത്തേക്ക് നയിച്ച പിതാവാണ് പരി. ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ ബാവ. മലങ്കര സഭയിൽ ഇങ്ങനെ ആബാല വൃദ്ധം ജനങ്ങളെയും ഒരേപോലെ സ്വാധീനിച്ച വേറൊരു പിതാവ് വേറെയില്ല എന്നു രേഖപ്പെടുത്തിയാൽ അത് അതിശയോക്തി അല്ല. ആ സ്നേഹവും കരുതലും അല്പ കാലത്തേക്ക് എങ്കിലും അനുഭവിക്കുവാൻ ഭാഗ്യം ലഭിച്ച ഒരാൾ എന്ന നിലയിൽ ആ ജീവിതത്തെ അനുഭവങ്ങളുടെ പാശ്ചാത്തലത്തിൽ കുറിക്കുന്നു.

### ദൈവസ്നേഹത്തിന്റെ വറ്റാത്ത പ്രവാഹം

ക്രിസ്തുവിന്റെ നാട്യങ്ങൾ ഇല്ലാത്ത സ്നേഹം ഭേദാഭേദങ്ങൾ ഇല്ലാതെ എല്ലാവർക്കുമായി അദ്ദേഹം പങ്കിട്ടു. ഭാഷയിലോ വേഷത്തിലോ ഇടപെടലുകളിലോ ആരെയും ചെറുതാക്കാതെ എല്ലാവർക്കും ഏതു സമയവും കടന്നുചെല്ലാൻ സ്വാതന്ത്ര്യം ഉള്ള ഹൃദയങ്ങളുടെ ബാവായായി അദ്ദേഹം നിലകൊണ്ടു. തിരുമേനിയുടെ സ്നേഹ വലയം സ്ഥാന വലിപ്പം അനുസരിച്ച് സമൂഹത്തിന്റെ ഉന്നത ശ്രേണിയിൽ ഉള്ളവരോട് മാത്രം ആയിരുന്നില്ല. എല്ലാവർക്കും എപ്പോഴും അരികിൽ അണയാവുന്ന സ്നേഹക്കടലായി അദ്ദേഹം മാറി. ആ സ്നേഹത്തിന്റെ പ്രവാഹം ഇന്നും സ്വർഗ്ഗത്തിൽ ഇരുന്നുകൊണ്ട് തുടരുന്നു എന്നതാണ് വർഷം ഒന്ന് കഴിഞ്ഞിട്ടും ഓർമകൾക്ക് മങ്ങൽ ഏൽക്കാത്തതിന്റെ കാരണം.

### സഭാ സ്നേഹം നിമിത്തം സഹനങ്ങൾ ഏറ്റ പിതാവ്

സഭയിലെ വ്യവഹാരങ്ങൾ പരിസമാപ്തിയിലേക്ക് എത്തുന്ന കാലത്താണ് പരിശുദ്ധ സഭാ നൗകയെ നയിക്കുവാൻ ബാവ ചുമതല ഏല്ക്കുന്നത്. തന്റെ മുൻഗാമികൾ ആഗ്രഹിച്ചതും പ്രാർത്ഥിച്ചതുമായ സഭാ സമാധാനം പരിപൂർണ്ണമായി നടപ്പിൽ വരുത്തുവാൻ പരിശുദ്ധ ബാവാ തിരുമേനി ആക്ഷേപങ്ങളും പരിഹാസങ്ങളും സഹനങ്ങളും ഏറെ സഹിച്ചു. സഭയ്ക്കുള്ളിൽ നിന്നും പുറത്തുനിന്നും ഉണ്ടായ എല്ലാ വിമർശനങ്ങളെയും അദ്ദേഹം ചെറുപുഞ്ചിരിയോടെ നേരിട്ടു.

### സഹജീവികളുടെ വേദനകളിൽ സഹായഹസ്തമായ പിതാവ്

പരിശുദ്ധ ബാവ തിരുമേനി അനേകർക്ക് ജീവിത ഭാരങ്ങളിൽ ആശ്വാസമായി നിലകൊണ്ടു. ജീവിത പ്രയാസങ്ങളാൽ നട്ടംതിരിഞ്ഞ നിരവധി മനുഷ്യരെ വേറെ ആരും അറിയാതെ സഹായിക്കുവാ

നും ചേർത്ത് നിർത്തുവാനും മലങ്കരയുടെ ഈ മഹിതാചാര്യൻ ശ്രദ്ധിച്ചു. സഭയ്ക്കുള്ളിൽ ഉള്ള മനുഷ്യരുടെ ആവശ്യങ്ങൾ മാത്രമല്ല ജാതിമതഭേദമന്യേ എല്ലാവർക്കും ആ കരുണയുടെ സ്നേഹ സ്പർശം സാന്ത്വനമായി മാറി. തിരുമേനിയുടെ കാലശേഷമാണ് തിരുമേനി ചെയ്ത ജീവകാരുണ്യ പ്രവർത്തനങ്ങൾ ഏറെ അടുപ്പം സൂക്ഷിച്ചിരുന്നവർ പോലും അറിയുന്നത്. രഹസ്യത്തിൽ കാണുന്ന പിതാവ് പ്രതിഫലം നൽകുമെന്ന വേദവാക്യത്തെ അദ്ദേഹം സ്വജീവിതത്തിൽ കൂടി സാർത്ഥകമാക്കി.

**രഹസ്യ പ്രാർത്ഥനകളിൽ കൂടി ആർജിച്ച ആത്മ ശക്തി**

തന്റെ ശുശ്രൂഷാ കാലത്ത് നേരിടേണ്ടി വന്ന എല്ലാ പ്രതിബന്ധങ്ങളെയും മറി കടക്കുവാൻ പ. പിതാവിനെ ഇടയാക്കിയത് അചഞ്ചലമായ ദൈവ വിശ്വാസവും ഇച്ഛാശക്തിയുമാണ്. രഹസ്യമായി അദ്ദേഹം നടത്തിയ പ്രാർത്ഥനകൾ സ്വർഗത്തോളം എത്തിയതിന്റെ പ്രതി ഫലനമാണ് 'നിറഞ്ഞി വന്ന നേര്'

**മരണത്തിനുമപ്പുറം തെളിയുന്ന നിഷ്കളങ്കത**

എത്ര സ്വഛമായാണ് പരി. പിതാവ് ഈ ലോകത്തിൽ നിന്നും വേർപെട്ടത്. ദിവസങ്ങൾ കഴിയും തോറും അദ്ദേഹം നിലനിന്ന നിലപാടുകൾ വർധിതമായ ശോഭയോടെ നമുക്ക് മുന്നിൽ നില കൊള്ളുന്നു.

പരി. പിതാവേ അങ്ങയുടെ പ്രാർത്ഥനകൾ ഞങ്ങൾക്ക് അഭയം ആകട്ടെ!

○


## മലങ്കരസഭ

**വരിസംഖ്യ**

| | | |
|---|---|---|
| ഇന്ത്യയിൽ | | |
| ഒറ്റപ്രതി | : | ₹ 25 |
| ഒരുവർഷം | : | ₹ 250 |
| 4 വർഷം | : | ₹ 900 |
| വിദേശത്തേക്ക് | | |
| ഒരു വർഷം | : | ₹ 4000 |

**TARIFF**

| | | |
|---|---|---|
| Back Page (Colour) | : | 25,000 |
| Front Inside (Colour) | : | 20,000 |
| Back Inside (Colour) | : | 20,000 |
| Inner Page (Colour) | | |
| Full ,, | : | 15,000 |
| Half ,, | : | 8,000 |
| Quarter ,, | : | 5,000 |
| Minimum (Colour) | : | 2,500 |
| Favours Block (Stamp Size) | : | 1000 |
| Full page (B&W) | : | 8000 |
| Half page (B&W) | : | 5000 |
| Quarter page (B&W) | : | 3000 |
| Matrimonial (Minimum) | : | 1000 |
| Minimum (B&W) | : | 1500 |

(A/c No. Malankara Sabha,
SBI, Devalokam Branch,
57017053203
IFSC Code: SBI N 0070820)

SCAN & PAY



*കൂടുതൽ വിവരങ്ങൾക്ക്:*
0481 2573234, 9947804477

# ദുക്റോനോ തമസ്ക്കരിക്കപ്പെടുമോ?




ഫാ. ഡോ. ജോസ് ജോൺ

വി. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാൾ ജൂലൈ മാസം 3-ാം തീയതി നാം ആചരിക്കുകയാണല്ലോ. സഭാ പഞ്ചാംഗത്തിൽ ജൂലൈ 3 ദുക്റോനോ എന്നും, ഡിസംബർ 21 ശ്ലീഹാ രക്തസാക്ഷിമരണം പ്രാപിച്ചതിന്റെ ഓർമ്മയെന്നും രേഖപ്പെടുത്തിയിരിക്കുന്നു. ഇതു പലപ്പോഴും സഭാമക്കളിൽ ആശങ്കയും സംശയവും ഉണർത്തുന്നു. വി. മാർത്തോമ്മാ ശ്ലീഹായുടെ 1950 മത് ദുക്റോനോ കൊണ്ടാടുന്ന ഈ പശ്ചാത്തലത്തിൽ ദുക്റോനോ പെരുന്നാളിനെ സംബന്ധിച്ചുള്ള ഏതാനും ചിന്തകൾ ഇവിടെ കുറിക്കട്ടെ.

പൗരസ്ത്യ, പാശ്ചാത്യ സഭാചരിത്രകാരന്മാരിലും, പ്രഗത്ഭമതികളായ സഭാംഗങ്ങളിലും, ദുക്റോനോ പെരുന്നാളിനെ സംബന്ധിച്ച് ഭിന്നാഭിപ്രായങ്ങൾ നിലവിലുണ്ട്. ഓരോരുത്തരുടെയും അഭിപ്രായങ്ങൾ സാധൂകരിക്കുന്ന അടിസ്ഥാന പ്രമാണങ്ങളും ഏറെയുണ്ട്. എന്നാൽ വി. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാളിനെക്കുറിച്ച് ചിന്തിക്കുമ്പോൾ നാം മനസ്സിലാക്കേണ്ട ചില വസ്തുതകൾ ലഘുവായി പരാമർശിക്കട്ടെ.

ഉദയംപേരൂർ സുന്നഹദോസിന് മുമ്പുവരെ മലങ്കരയിൽ വി. മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മദിനമായി (ശ്രാദ്ധദിനം) കൊണ്ടാടിയിരുന്നത് ജൂലൈ മാസം 3-ാം തീയതിയാണ്. ഉദയംപേരൂർ സുന്നഹദോസിനു ശേഷമാണ് ഡിസംബർ 21 ധനു ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ ഓർമ്മദിനമായി കൊണ്ടാടുവാൻ തുടങ്ങിയത്. 16-ാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ മൈലാപ്പൂരിൽ നടത്തിയ ഉത്ഖനനത്തിന്റെ ഭാഗമായി കണ്ടെടുത്ത കുരിശ് വിയർത്തതിനെ മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വവുമായി ബന്ധപ്പെടുത്തി ചിന്തിക്കുവാനും പഠിപ്പിക്കുവാനും കത്തോലിക്കാ മിഷണറിമാർ ശ്രമിച്ചു. അതിന്റെ ഫലമായി നൂറ്റാണ്ടുകളായി മലങ്കരസഭ ആചരിച്ചുവന്ന മാർത്തോമ്മാ ശ്ലീഹായുടെ ശ്രാദ്ധപ്പെരുന്നാൾ ജൂലൈ മാസത്തിൽ നിന്നും ഡിസംബർ മാസത്തിലേക്ക് ക്രമാനുഗതമായി മാറ്റപ്പെട്ടു. മലങ്കരസഭാ മക്കളുടെ ചരിത്രബോധത്തെയും, ശ്ലൈഹിക പാരമ്പര്യത്തെയും ബോധപൂർവ്വം തമസ്ക്കരിക്കുന്നതിനുള്ള പാശ്ചാത്യ സഭാവിഭാഗങ്ങളുടെ ഗൂഢതന്ത്രമാണോ ഇതെന്ന് ആരെങ്കിലും സംശയിച്ചാൽ തെറ്റുപറയാനാകില്ല. കാരണം പാശ്ചാത്യസഭയെ സംബന്ധിച്ച് മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മദിനം ഡിസംബർ മാസം 21-ാം തീയതി ആയിരുന്നു. പാശ്ചാത്യസഭയിൽ മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ അവരുടെ ആരാധനാ കലണ്ടറിൽ ഇടം നേടിയത് വളരെ വൈകിയാണ് എന്നുള്ളതും ഒരു ചരിത്ര സത്യമത്രെ.

പാശ്ചാത്യ സഭാപാരമ്പര്യത്തിലും, അവരുടെ രേഖകളിലുമാണ് ഡിസംബർ 21 മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മദിനമായി പരാമർശിക്കുന്നത്. പൗരസ്ത്യ സഭകളിലൊന്നും ഡിസംബർ 21 പ്രാധാന്യമുള്ള ദിനമായിരുന്നില്ല. ആരംഭകാലയളവിൽ ഡിസംബർ/ധനു മാസത്തിലെ പെരുന്നാൾ കുരിശ് വിയർത്ത പെരുന്നാളായിട്ടാണ് ആചരിച്ചിരുന്നത്. എന്നാൽ കാലക്രമേണ മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ പെരുന്നാളായി പരിണമിക്കുകയായിരുന്നു. കുരിശ് വിയർത്ത പെരുന്നാൾ ഡിസംബർ 18ന് എന്ന് ഉദയംപേരൂർ സുന്നഹദോസ് നിശ്ചയിച്ചിരുന്നതായി ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നുണ്ട്. പ്രബലമായ പാശ്ചാത്യ സഭ സംഘബലം കൊണ്ടും അടിസ്ഥാന പ്രമാണങ്ങളുടെ ബാഹുല്യം കൊണ്ടും മലങ്കരസഭയുടെ അസ്ഥിത്വത്തെയും ചരിത്രബോധത്തെയും തമസ്ക്കരിക്കത്തക്ക വിധം മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ തങ്ങളുടെ ആരാധനാ പാരമ്പര്യത്തോട് ചേർന്നുനിൽക്കത്തക്കവണ്ണം പുനഃക്രമീകരിച്ചുവെന്ന് പറയുന്നതാവും ശരി.

പാശ്ചാത്യസഭയുടെ ആരാധനാപാരമ്പര്യത്തിൽ മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാൾ കൊണ്ടാടുന്നവർ (അതായത് ഡിസബംർ/ധനു 21) ചില ചരിത്ര സത്യങ്ങൾ വിസ്മരിച്ചുപോകരുത്. മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക നൽവരത്തെയും, ശ്ലൈഹിക സിംഹാസനത്തെയും ശക്തിയുക്തം എതിർത്തിട്ടുള്ളവരും നിരാകരിച്ചിട്ടുള്ളവരുമാണ് പാശ്ചാത്യ ചരിത്രകാരന്മാർ. കൂടാതെ ശ്ലീഹായുടെ ഭാരതപ്രേഷിത പ്രവർത്തനത്തെ നിരാകരിച്ചവരും, 'സംശയാലുവായ തോമ്മാ' എന്ന അഭിസംബോധനയിലൂടെ ശ്ലീഹായുടെ ശ്ലൈഹിക മഹത്വത്തെ കുറച്ചുകാട്ടിയവരുമത്രെ ഇക്കൂട്ടർ. പൗരസ്ത്യ സഭകളുടെ ആരാധനാ വിജ്ഞാനീയത്തെയും ചരിത്രബോധത്തെയും ശ്ലൈഹിക പാരമ്പര്യത്തെയും തമസ്ക്കരിക്കുക എന്ന

ഗൂഢലക്ഷ്യം ഈ പെരുന്നാൾ തീയതി മാറ്റത്തിൽ ഉണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

മേൽ സൂചിപ്പിച്ചതുപോലെ ജൂലൈ 3 നും ഡിസംബർ 21 നും ഉപോദ്ബലകമായ ധാരാളം ചരിത്രരേഖകൾ നമുക്ക് കണ്ടെത്താനാകും. എന്നാൽ പൗരസ്ത്യ സഭാംഗം എന്നനിലയിൽ നമ്മുടെ പിതാവായ മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മദിനം, ആ പരിശുദ്ധ പിതാവിനെയോ അദ്ദേഹത്തിന്റെ ശ്ലൈഹിക നൽവരത്തെയോ സ്വമേധയാ അംഗീകരിക്കാത്തവർ ചൊല്ലിത്തരുന്ന ദിനമാണോ നാം ആചരിക്കേണ്ടത്. ചരിത്രസത്യങ്ങൾ ആപേക്ഷികമാണ്. പുതിയ പുതിയ കണ്ടെത്തലുകളും ഗവേഷണങ്ങളും നൂതന ആശയങ്ങൾ പ്രകടിപ്പിക്കുമ്പോൾ ശാസ്ത്രീയമായവയെ അംഗീകരിക്കുകയും ചരിത്രപരമായി അശാസ്ത്രീയമായവയെ നാം നിരാകരിക്കുകയും ചെയ്യണം. എന്നാൽ നിലവിലെ സാഹചര്യത്തിൽ മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ ജൂലൈ 3ൽ നിന്നും മാറ്റി ചിന്തിക്കേണ്ട സാഹചര്യം ചരിത്രപരമായി നിലവിലില്ല. ജൂലൈ 3 മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാൾ എന്ന് നിസംശയം പറയത്തക്ക ചരിത്ര രേഖകൾ നമുക്കുണ്ട്. ജൂലൈ 3നെ സാധുകരിക്കുന്ന ചില വസ്തുതകൾ കൂടെ താഴെ സൂചിപ്പിക്കട്ടെ:

1. ദുക്റോനോ എന്ന വാക്കിന്റെ അർത്ഥം ഓർമ്മദിനം എന്നുതന്നെയാണ്. പേർഷ്യയിലേക്ക് അസ്ഥിമാറ്റം ചെയ്യപ്പെട്ടതിനെ അനുസ്മരിക്കുന്ന ഒന്നല്ല. അങ്ങനെയെങ്കിൽ ദുക്റോനോ എന്നപദത്തിന് പകരം മറ്റൊരു പദം ഈ ദിനത്തിന്റെ പ്രാധാന്യത്തെ കാണിക്കുവാൻ ഉപയോഗിക്കുമായിരുന്നു.

2. പൗരസ്ത്യ സഭാപാരമ്പര്യങ്ങളും പിതാക്കന്മാരുടെ രചനകളും ആരാധനാ വിജ്ഞാനീയവുമെല്ലാം ജൂലൈ 3 മാർത്തോമ്മായുടെ ദുക്റോനോ എന്ന് സാക്ഷ്യപ്പെടുത്തുന്നു (വിസ്താരഭയത്താൽ രേഖകൾ നിരത്തുന്നില്ല).

3. 16-ാം നൂറ്റാണ്ടുവരെയുള്ള മലങ്കരസഭാ പാരമ്പര്യം ജൂലൈ 3ന്റെ പ്രാധാന്യത്തെ സവിസ്തരം രേഖപ്പെടുത്തുന്നു. ഉദയംപേരൂർ സുന്നഹദോസ് വരെ ഡിസംബർ 21 മലങ്കരയിൽ ദുക്റോനോ പെരുന്നാളായി ആചരിച്ചിട്ടില്ല. എന്നാൽ ജൂലൈ 3 വളരെ ആഘോഷമായി ആചരിച്ചിരുന്നു

4. റമ്പാൻ പാട്ട്, കേരളപഴമ, 16-ാം നൂറ്റാണ്ടുവരെ പരിശുദ്ധന്റെ കബറിങ്കലേക്ക് നടത്തിയ തീർത്ഥയാത്ര ഇവയെല്ലാം ജൂലൈ/കർക്കിടകം 3 ന്റെ പ്രാധാന്യത്തെ വിളിച്ചോതുന്നു. തദ്ദേശീയ ആരാധനാ പാരമ്പര്യങ്ങളും അനുഷ്ഠാനങ്ങളും ജൂലൈ 3 നെ സാധൂകരിക്കുന്നു.

5. മലങ്കരസഭാ പാരമ്പര്യത്തിൽ ഏതാനും നാൾ മുമ്പുവരെ മോറാനായ പോലെ ആചരിച്ചിരുന്ന പെരുന്നാളായിരുന്നു ജൂലൈ 3 ലെ ദുക്റോനോ.

മേൽപ്പറഞ്ഞ രേഖകളെക്കൂടാതെ അനേകം ചരിത്രരേഖകൾ ജൂലൈ 3 ലെ ദുക്റോനോ പെരുന്നാളിനെ സാധൂകരിക്കത്തക്കവിധം പരാമർശിക്കപ്പെടുവാനുണ്ട്. എന്നാൽ വിസ്താരഭയവും ആവർത്തനവിരസതയും മൂലം ആ ഉദ്യമത്തിന് മുതിരുന്നില്ല. പാശ്ചാത്യ സഭയോട് കിടപിടിക്കുവാൻ കഴിവില്ലാത്ത മലങ്കരസഭയെ ചരിത്രബോധത്തിന്റെ തമസ്ക്കരണത്തിലൂടെ കീഴ്പ്പെടുത്തുവാനുള്ള ഏതു ശ്രമത്തെയും നാം ചെറുക്കേണ്ടിയിരിക്കുന്നു. നമ്മുടെ ചരിത്ര ബോധങ്ങളെ തിരുത്തുന്നതിന് ഉപോദ്ബലകമായ ചരിത്ര വസ്തുതകൾ ശാസ്ത്രീയമായി ലഭ്യമാക്കുന്ന പക്ഷം നാം അവയെ അംഗീകരിക്കേണ്ടിയിരിക്കുന്നു. അതല്ലെങ്കിൽ അശാസ്ത്രീയമായവയെ നിരാകരിക്കുവാനും നമ്മുടെ സഭാപാരമ്പര്യത്തിലും അനുഷ്ഠാനത്തിലും ഉറച്ചുനിൽക്കുവാനുള്ള ആത്മധൈര്യം നാം വീണ്ടെടുക്കണം. അല്ലാത്തപക്ഷം കൊളോണിയൽ/അധിനിവേശസംസ്ക്കാരത്തിന്റെ നൂതന ഉപാധിയായി ദുക്റോനോ പെരുന്നാൾ മാറ്റപ്പെടും. ഒരുവാക്കുകൂടെ കുറിക്കട്ടെ. "സ്വാതന്ത്ര്യം നഷ്ടപ്പെട്ടാൽ അത് നമുക്ക് തിരിച്ചുപിടിക്കാം. എന്നാൽ ചരിത്രം നഷ്ടപ്പെടുന്നപക്ഷം അതൊരു ജനതയുടെ സംസ്ക്കാരത്തിന്റെ പാരമ്പര്യത്തിന്റെ അന്ത്യമാകും". വി. മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ നമുക്ക് കോട്ടയായിരിക്കട്ടെ.

o

## ഓർമ്മ



മലങ്കരസഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് v മെത്രാപ്പോലീത്തായുടെ 114-ാം ഓർമ്മ (ജൂലൈ 12,, കോട്ടയം പഴയസെമിനാരിയിൽ



ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായുടെ 24-ാം ഓർമ്മ (ജൂലൈ 23), റാന്നി ഹോളി ട്രിനിറ്റി ആശ്രമം



പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ (ഓഗസ്റ്റ് 1, റാന്നി പെരുനാട് ബഥനി ആശ്രമം



അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ 58-ാം ഓർമ്മ (ഓഗസ്റ്റ് 6, റാന്നി പെരുനാട് ബഥനി ആശ്രമം)



പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 2-ാം ഓർമ്മ ജൂലൈ 12, ദേവലോകം അരമന



പ. മാർ ഇഗ്നാത്തിയോസ് അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവായുടെ 108-ാം ഓർമ്മ (കുർക്കുമ ദയറാ)

# വചനാമൃതം



ഫാ. ജോൺ ടി. വർഗ്ഗീസ് കുളക്കട

**2023 ജൂലൈ 16**

**പെന്തക്കോസ്തിക്കുശേഷം ഏഴാം ഞായർ**

വി. മർക്കോസ് 3:20-30

യേശു തമ്പുരാൻ ഭവനത്തിലേക്ക് സ്വസ്ഥതയുടെ തീരം തേടി എത്തുകയാണ് അൽപ്പം ഭക്ഷണം കഴിപ്പാൻ പോലും കഴിയാത്ത വിധത്തിൽ ആൾക്കൂട്ടം അസഹ്യതയുടെ തരംഗങ്ങൾ സൃഷ്ടിക്കുന്നു. വീട്ടിലും പരിസരങ്ങളിലും ഒരാൾ ചെറുതാക്കപ്പെട്ടിടത്തോളം വലിയ ആന്തരികവേദന വേറെയെന്തുണ്ട്. പരിശുദ്ധാതമാവിനെതിരെയുള്ള പാപത്തെക്കുറിച്ചൊക്കെ ഓർമ്മിപ്പിച്ചുകൊണ്ട് യേശുക്രിസ്തു ആൾക്കൂട്ടത്തിന്റെ വിവേകത്തെ ഉണർത്താൻ ശ്രമിക്കുന്നു.

### ആൾക്കൂട്ടത്തിലെ ഏകാന്തത- പറഞ്ഞറിയിക്കാനാവാത്ത ദുരന്തം

ആൾക്കൂട്ടത്തിൽ ഒറ്റപ്പെട്ടുപോകുന്നയാളെ ആർക്കും മനസ്സിലാകുന്നില്ല. മോബാ സൈക്കോളജിയിലെ വല്ലാത്തൊരു ദുരിതമാണത്. യേശുക്രിസ്തു അങ്ങനെയൊരാളാണ്. പരസ്യശുശ്രൂഷയുടെ ആയിരത്തിമുന്നൂറോളം ദിവസങ്ങൾക്കിടയിൽ കർത്താവ് എത്രയോ തവണ ആൾക്കൂട്ടത്തന്റെ ആരവങ്ങൾക്കിടയിലായിരുന്നു. ആരവങ്ങൾക്കിടയിൽ നാഥൻ ഏകാകിയായി പോകുന്ന ഒത്തിരി സന്ദർഭങ്ങളുണ്ട്. എല്ലാവരുമുണ്ടായിട്ടും ആരുമില്ലാതെ പോകുന്ന ഒത്തിരി സന്ദർഭങ്ങളുണ്ട്. എല്ലാവരുമുണ്ടായിട്ടും ആരുമില്ലാതെ പോകുന്ന ഒത്തിരി പേർ എവിടെയൊക്കെയോ നമ്മുടെ ചുറ്റുമുണ്ട്. വീട്ടകങ്ങളിലാകമ്പോൾ അതിന്റെ ആഴം കൂടും. അതുകൊണ്ടാണ് നിർണ്ണായകമായ ആ അത്താഴമേശയിൽ ഒറ്റുകാരനായ പ്രിയ ശിഷ്യന്റെ ജന്മത്തോടുപോലും യേശു സഹതപിക്കുന്നത്. എനിക്കാരുമില്ല ഞാൻ ഏകനാണ് എന്ന തോന്നലും തേങ്ങലും പുതിയ വീടുകളിൽ നിന്നൊക്കെ ഉയരുന്നുണ്ട്. വ്യാഖ്യാനിക്കാനാകാത്ത തണുപ്പും മരവിപ്പും പല മാനസങ്ങളിലും കട്ടപിടിച്ചു കിടക്കുന്നു. ആരുടെ അടക്കിപ്പിടിച്ച തേങ്ങലുകളാണ്, വിതുമ്പലുകളാണ് നാം കേട്ടിട്ടുള്ളത്. നിനക്കെന്തിനാണ് കുറവ്? എന്ന് മക്കളോടൊക്കെ ചോദിക്കുന്നുണ്ട് മാതാപിതാക്കൾ. പക്ഷേ ആത്മീകസമൃദ്ധിയിലൂടെ പാലനുഭവങ്ങൾക്കൊന്നും ഒരു കുറവുമില്ല പക്ഷേ ഇല്ലാതെ പോകുന്നത് ജീവിതമധുരത്തിന്റെ തേനനുഭവങ്ങളാണ് ധൂർത്തപുത്രന്റെ കഥ നാം വായിക്കുമ്പോൾ ആലിംഗനങ്ങളും ആശ്ലേഷങ്ങളും ചേർത്തുപിടിക്കലുകളുമൊക്കെ കഥയുടെ അവസാനം മാത്രമേയുള്ളു. തേനനുഭവങ്ങൾ എന്നു പറയാം. ആദ്യഭാഗത്താകട്ടെ 'സകലവും സ്വരുപിച്ച്' യാത്ര പോകുന്ന ലാഭകണക്കുകളുടെ കഥ പറയുന്ന പാലനുഭവങ്ങളേയുള്ളു അവിടെ എല്ലാമുള്ളപ്പോഴും ആ വീടിനകത്ത് ഏകാന്തതയും ഒറ്റപെടലുമുണ്ട്.

എല്ലാ ആൾക്കൂട്ടങ്ങൾക്കിടയിലും നിസഹായതയുടെ ഇരകളുണ്ട്. പാപിനി സ്ത്രീയുടെ മുന്നിലെ ആൾക്കൂട്ടത്തിൽ ആ സ്ത്രീയാണെങ്കിൽ. പീലാത്തോസിന്റെ കൊട്ടാരമുറ്റത്തെ ആൾക്കൂട്ടത്തിൽ ക്രിസ്തുവും ലോത്തിന്റെ വിടിനുമുമ്പിലെ ആൾക്കൂട്ടത്തിൽ ആ പെൺകുട്ടികളും ബദ്സയിദാ കുളക്കരയിലും പക്ഷവാതക്കാരൻ ചെന്നെത്തിയ വീടിനു മുൻപിലെ ആൾക്കൂട്ടത്തിലും ആ രോഗികളുമുണ്ട്. അങ്ങനെ എല്ലായിടത്തും ഇരകളുണ്ട്. ഓശാനപെരുന്നാളിൽ യെരുശലേമിനു മുൻപിൽ പുരുഷാരത്തിന്റെ ഘോഷങ്ങൾക്കിടയിൽ ക്രിസ്തുവിന്റെ കണ്ണിൽ നിന്നും ഒരുമിച്ച് നിൽക്കുന്നുവെന്ന് തോന്നിക്കുന്ന മനുഷ്യരുടെ മധ്യത്തിൽ വീഴാതെ വീഴുന്നുണ്ട്. ഒറ്റയാനായി ദുഃഖങ്ങളെ അതിജീവിച്ചവൻ നമുക്കു മുൻപിലുണ്ട് ആൾക്കൂട്ടത്തിലെ ഏകൻ ക്രിസ്തു. അത് മറന്നുപോകരുത്.

### അടുത്തവർക്കിടയിലെ അകലം-ഏറ്റവും വലിയ ദൂരം

ഈ ലോകത്തിലെ ഏറ്റവും വലിയ ദൂരം ഭൂഖണ്ഡങ്ങൾ തമ്മിലുള്ളതല്ല. ഏറെ പ്രിയമോടെ ജീവിച്ചവർ ചില കാരണങ്ങളുടെ പേരിൽ അകന്നുകഴിയുമ്പോൾ ആ ഹൃദയങ്ങൾ തമ്മിലുള്ളതാണ്. ഏറെ കൊട്ടിഘോഷത്തോടെ തുടങ്ങിയ ദാമ്പത്യജീവിതങ്ങൾ ഇന്ന് അന്റാർട്ടിക്കയും കേരളവും തമ്മിലുള്ള ദൂരത്തെക്കാൾ ദൂരത്തിലാണ്. കർത്താവ് അഭിമുഖീകരിച്ച ഏറ്റവും മൂർച്ചയുള്ള പരിഹാസങ്ങളിലൊന്ന് ഭ്രാന്തൻ എന്ന വിളിപേരാണ്. അകലങ്ങളിൽ നിന്നല്ല അതുണ്ടായത് അരികത്തെവിടെയോ നിന്നാണ്. പ്രിയപെട്ടവരിൽ നിന്ന് പരിഹാസത്തിന്റെ വേദനയുണ്ടാകുമ്പോൾ ഉള്ളിൽ നെരിപ്പോട് പോലെ അത് പുകഞ്ഞുകൊണ്ടിരിക്കും. യാക്കോബിനും ഏശാവിനുമിടയിലുണ്ടായ ദൂരം ലാബാന്റെ നാട്ടിലേക്കുള്ള ദൂരമായിരുന്നില്ല. അതിനെക്കാൾ വലുതായിരുന്നു. യോസഫിനോട് സഹോദരങ്ങൾ അകന്നുപോയ ദൂരം ആ പൊട്ടക്കിണറിന്റെ ആഴത്തേക്കാൾ വലുതെന്തോ ആയിരുന്നു. ഏറ്റവും പ്രിയപ്പെട്ടവരായിരുന്ന ദാവീദിനും ശൗലിനുമിടയിലുണ്ടായ ദൂരം ആ പടയോട്ടങ്ങൾ വലിയ പ്രകമ്പനം തന്നെ സൃഷ്ടിക്കുന്നു. മാംസനിബന്ധം മാത്രമായ തീവ്രപ്രേമത്തിനുശേഷം അമ്നോൻ താമാറിനെ വെറുത്ത വെറുപ്പ് ഈ വല്ലാത്ത അകലത്തിൽ പെടും. അവൻ അവളെ സ്നേഹിച്ച സ്നേഹത്തേക്കാൾ അവളെ വെറുത്ത വെറുപ്പ് വലുതായിരുന്നു. (2 ശമുവേൽ 13:15) സ്നേഹങ്ങളിലും പാതിവഴിയിൽ നഷ്ടപ്പെട്ട അടുപ്പങ്ങൾക്കും ഇന്നിപ്പോൾ ചോരയുടേയും പകപോക്കലിന്റെയും കഥകൾ പറയാനുണ്ട്. കൊന്നുകളയുക

എന്നത് പ്രണയത്തിന്റെ ആവിഷ്ക്കാരമല്ല Possesivenesss ഒരിക്കലും തികഞ്ഞ സ്നേഹത്തിനില്ല മിലൻ കുന്ദേര പറയുന്നു. ഒരാൾ ജീവിതത്തിൽ ആകെക്കൂടി സ്നേഹിക്കുന്നത് 2.45 മണിക്കൂർ മാത്രമാണ് അത്ര ആഴത്തിലുള്ളത് ചില നിമിഷങ്ങൾ മാത്രമാണ് എല്ലാം കൂടി ഏച്ചുകെട്ടിയാൽ അത്രെയുള്ളു പലരും Passing fantasy മാത്രമാണ്.

'സാരമായതു ചില മുന്തിയ സന്ദർഭങ്ങൾ നല്ല മാത്രകൾ മാത്രം' സ്നേഹം ഒരുനാളും ഉതിർന്നു പോകയില്ല

(1 കൊരി. 13:8)

Love never ends



ആദ്യം കടൽക്കരയിൽ തുടങ്ങിയ പ്രബോധനശുശ്രൂഷ പുരുഷാരത്തിന്റെ തിരക്കിൽ പ്രഭാഷണവേദി കടലിലെ പടകിലേക്ക് മാറ്റുകയാണ് കർത്താവ്. ശ്രദ്ധേയമായ ചില ഉപമകളും വ്യാഖ്യാനങ്ങളും ജനത്തിന് പകർന്നു നൽകുന്നു. ഈ വേദഭാഗത്ത് വിതക്കാരന്റെ ഉപമയും ജനത്തിന്റെ ആവശ്യാർത്ഥം ഉപമയുടെ വ്യാഖ്യാനവും യേശു പകർന്നു നൽകുന്നു. ദൈവവചനത്തിന്റെ സ്വീകരണത്തേക്കുറിച്ചും പ്രസരണത്തേക്കുറിച്ചും ഫലദായകമായ അനുഭവത്തേക്കുറിച്ചും കർത്താവ് പറഞ്ഞിട്ടുള്ള ഏഴും ശ്രദ്ധേയമായ പരാമർശങ്ങൾ ഈ ഉപമയിലാണ് ഉൾക്കൊള്ളിച്ചിട്ടുള്ളത്.

**ഉപരിപ്ലവങ്ങളായ ആത്മീക വിപ്ലവങ്ങൾ പൂക്കുന്ന കാലം**

വിതക്കാരന്റെ ഉപമയിൽ വചനസ്വീകരണം നടത്തുന്ന നാലുതരം ആളുകളിൽ സംഭവിക്കുന്ന പ്രതികരണത്തേക്കുറിച്ച് പറയുന്നു. അതിലെ രണ്ടാം ഹൃദയതലമാണ് പാറപ്പുറത്ത് വീണ വിത്ത് മണ്ണിന് താഴ്ച ഇല്ലാത്തതിനാൽ ക്ഷണത്തിൽ മുളച്ചുവന്നു. പക്ഷേ സൂര്യതാപത്താൽ ചൂടു തട്ടി വാടി പോകുന്നു. ഇത് ക്ഷണത്തിൽ മുളയ്ക്കുന്ന കാലമാണ്. ഉപരിപ്ലവ ആദ്ധ്യാത്മികത (Superfirst Spirituality) യുടെ ആദ്ധ്യാത്മിക കൂടാരങ്ങൾ എവിടെ തിരിഞ്ഞൊന്നു നോക്കിയാലും അവിടെല്ലാം പൂത്തമരങ്ങൾ പോലെ നിൽക്കുന്നു. ഈ ജനം അടുത്തു വന്ന് വായ് കൊണ്ടു എന്നെ ബഹുമാനിക്കുന്നു. എങ്കിലും തങ്ങളുടെ ഹൃദയത്തെ അവർ എങ്കൽ നിന്നു ദൂരത്തു അകറ്റിവച്ചിരിക്കുന്നു. എന്നോടുള്ള അവരുടെ ഭക്തി മനഃപാഠമാക്കിയ മാനുഷിക കല്പനയത്രെ. (യെശയ്യാവ് 29:13). വി. ലൂക്കോസ് 22:23-ൽ ഞാൻ നിന്നോടുകൂടെ മരിപ്പാനും തടവിലാക്കുവാനും ഒരുങ്ങിയിരിക്കുന്നു എന്ന പത്രോസിന്റെ വാക്കുകൾ പാറപുറത്തു മുളച്ച വിത്തുപോലെ ക്ഷണത്തിൽ മുളച്ചുവന്ന വികാരസാന്ദ്രമായ ഭാഷണമായിരുന്നു. എന്നാൽ അറുപതാം വാക്യത്തിലെത്തുമ്പോൾ ക്ഷണത്തിൽ മുളച്ച ആത്മീകവിപ്ലവഭാഷണങ്ങൾ പാതിരാവിലെ വിചാരണ സൂര്യനു മുമ്പിൽ വാടിപോയി. കോഴി ശ്രുതിമധുരമായി കൂകി. അനുഭവമാകേണ്ട ആത്മീയത അഭിനയമാകുമ്പോൾ നമ്മുടെ പരിസരങ്ങളിലെവിടെയൊക്കെയോ കോഴി കൂകുന്നുണ്ട്. യെഹസ്ക്കേൽ 33:31 ഇതിനോട് ചേർത്ത് വായിക്കുന്നത് നല്ലതാണ്. സംഘം കൂടി വരുന്നതുപോലെ അവർ നിന്റെ അടുക്കൽ വന്നു എന്റെ ജനമായിട്ടു നിന്റെ മുൻപിൽ ഇരുന്നു നിന്റെ വചനങ്ങളെ കേൾക്കുന്നു. എന്നാൽ അവർ അവയെ ചെയ്യുന്നില്ല. വായ്കൊണ്ടു അവർ വളരെ സ്നേഹം കാണിക്കുന്നു. ഹൃദയമോ ദുരാഗ്രഹത്തെ പിൻതുടരുന്നു. പുറത്ത് മാത്രം വേരുള്ള അൽപ്പം മണ്ണിന് വേരില്ലാത്ത മണ്ണിന് ഇളക്കം കൂടുതലായിരിക്കും. പലയിടത്തും ഇളക്കം കൂടുതലുണ്ട്. ഇളക്കവും തിളക്കവും ഒത്തുചേരുന്നിടത്തേക്ക് നാം വിശ്വാസജീവിതത്തെ പറിച്ചുനടുന്നുണ്ട് പലപ്പോഴും. അഹരോന്റെ കാളക്കുട്ടിയ്ക്ക് ജനത്തിന്റെ ആരവത്തിന്റെ ഇളക്കവും പൊന്നുപണ്ടങ്ങളുടെ തിളക്കവും ഉണ്ടായിരുന്നത് മറന്നുകൂടാ.

ക്ഷണത്തിൽ മുളയ്ക്കുന്ന ആത്മീക അനുഗ്രഹങ്ങൾ സ്വപ്നം കാണുന്നവർ ഒരു പൂവിനെ നോക്കുക, ഒരു ശലഭത്തെ നോക്കുക സൗന്ദര്യമുള്ള എന്തിനെയും നോക്കുക അതൊക്കെ 'മെല്ലെ' എന്നൊരു വാക്ക് നമ്മോട് മന്ത്രിക്കുന്നുണ്ട്. A Rose Cannot blossom all for a sudden it takes time before it blossoms. if you are to hurry that will burry your goal' take time. താജ്മഹൽ നിർമ്മിയ്ക്കാൻ ഷാജഹാൻ എടുത്ത സമയം 22 വർഷമാണ്. മൈക്കിൾ ആഞ്ചലോ പിയാത്തോ രൂപപ്പെടുത്താൻ എടുത്ത് 2 വർഷവും വിക്ടർ ഹ്യൂഗോ 'പാവങ്ങൾ' എഴുതാൻ വേണ്ടിവന്നത് 12 വർഷവുമാണ്. എന്നിട്ട് ഇതൊക്കെയൊന്ന് ചിന്തിച്ചിട്ട് എല്ലാം പെട്ടെന്ന് സംഭവിക്കണമെന് ശാഠ്യം പിടിക്കാതിരിക്കുക.

**പൂർണ്ണതയിലേക്ക് ചിലതു മാത്രം**

വിതക്കാരന്റെ വിതവെട്ടിയിൽ നിന്ന് നല്ല നിലത്തു വീണത് ചിലതു മാത്രമാണ്. ബാക്കി ഏറിയ പങ്കും ഫലം പൂവണിയാതെ പോയി. അതിൽ തന്നെ കുറച്ചു മാത്രം നൂറുമേനിയിലെത്തി ശേഷമൊക്കെ മുപ്പതിലും അറുപതിലമൊതുങ്ങി. പാതിവഴിയിൽ തോറ്റുപോകുന്ന ജീവിതങ്ങളൊക്കെ ഇത് കേൾക്കേണ്ടതാണ്. വിതക്കാരൻ വീട്ടിൽ നിന്നു പുറപ്പെട്ടപ്പോൾ ആ വിതവട്ടിയിലെ ഓരോ വിത്തിനും നൂറുമേനി സ്വപ്നമുണ്ടായിരുന്നു. പാതിവഴിയിൽ കരിഞ്ഞുപോയ വിത്തുകളെ ചേർത്ത് വിതക്കാരൻ എത്ര നൊമ്പരപെട്ടിട്ടുണ്ടാകണം. ഏറ്റവും സാധ്യതയുള്ള വാക്കിന്റെ പേരാണ് വിത്ത്. ആ സാധ്യതകളെയാണ് നാം നമ്മുടെ നമ്മുടെ ആത്മീക ജീവിതത്തിൽ തട്ടിതല്ലിക്കെടുത്തിയത്. മനുഷ്യരിൽ സമൃദ്ധമായ ജീവൻ സ്വപ്നം കണ്ടതാണ് നാഥൻ. പക്ഷേ മനുഷ്യൻ ഇന്ന് മരത്തിന്റെ വ്യാപാരികളായി മാറിക്കഴിഞ്ഞിരിക്കുന്നു. ഓരോ മനുഷ്യനും ഒരു ഭൂപ്രദേശമാണ് 'എന്റെ വിത്തുകൊണ്ട് നീ എന്തു ചെയ്തു എന്നെ ചോദ്യത്തിന് അവസാനം നാമെന്തു മറുപടി പറയും.

നിസ്സാരമായൊരു മഞ്ഞുതുള്ളിക്കുപോലും
തപിച്ചു നീരാവിയായ് മണ്ണിലേക്കുയരേണ്ട
തറയിലൊരു തരി മണ്ണിനു നനവേകാം (ഒ.എൻ.വി.)
മഞ്ഞുതുള്ളി അങ്ങിനെയാണ് തീരുമാനിക്കുന്നത്.
ഞാൻ എന്റെ ജീവിതത്തെക്കുറിച്ചോ?



പരീശപ്രമാണിയുടെ വീട്ടിലെ വലിയ വിരുന്നിൽ അനേകരെത്തിക്കൊണ്ടിരിക്കുന്നു. പ്രധാന ഇരിപ്പിടങ്ങളിലേക്ക് ആദ്യമാദ്യം വന്നെത്തിയവർ ഉപവിഷ്ടരാകുന്നത് കണ്ട് കർത്താവ് പറഞ്ഞ കല്യാണക്കഥയാണ് വേദഭാഗസന്ദർശനം. തന്നെത്താൻ ഉയർത്തുവാൻ താഴ്ത്തപ്പെടും. തന്നെത്താൻ താഴ്ത്തുന്നവൻ ഉയർത്തപ്പെടും എന്ന സുന്ദരഭാഷണത്തിലൂടെ ആ ഭാഗം അവസാനിക്കുന്നു.

**മാതാപിതാക്കളുടെ മുൻപിൽ വിവേകിയാകുക.**

ക്ഷണിക്കപ്പെടുമ്പോൾ ഒടുക്കത്തെ സ്ഥലത്തു ചെന്ന്

ഇരിക്കാനും അതുവഴി മുന്നിലേക്ക് ആനയിക്കപ്പെടാനുമുള്ള അവസരം സൃഷ്ടിക്കണമെന്നും അതുവഴി മറ്റുള്ളവരുടെ മുൻപിൽ മാനം ഉണ്ടാകുമെന്നും യേശുതമ്പുരാൻ പറഞ്ഞു വയ്ക്കുന്നു ഇതൊരു പ്രതീകമാണ് പൊതുസമൂഹത്തിൽ മാതാപിതാക്കന്മാരുടെ മുൻപിൽ വളരെ വിവേകത്തോടെ ഇടപെടണമെന്നുള്ള ബോധവത്ക്കരണമാണിത്. പുതിയ കാലത്തിന്റെയും നവമാധ്യമ ഇടപെടലുകളുടേയും പ്രത്യേക പരിതസ്ഥിതിയിൽ മാനത്തിന്റെ കഥകളേക്കാൾ അപമാനത്തിന്റെ കഥകളാണ് അറിഞ്ഞോ അറിയാതെയോ സഭയെക്കുറിച്ച് സമീപകാലം ചർച്ച ചെയ്യുന്നത്. കർത്താവ് ഇവിടെ പറഞ്ഞുവയ്ക്കുന്നത് ഒരു വ്യക്തിയുടെ പൊതുസമൂഹത്തിലെ ഇടപെടലുകളുടെ പ്രശ്നമാണ്. അവിടെ ഒരാൾ സൂക്ഷിക്കേണ്ട ബോധപൂർവ്വമായ സൂഷ്മദൃഷ്ടിയും നഷ്ടപെടാൻ സാധ്യതയുള്ള അഭിമാനവും പൊതുസമൂഹത്തിലെ സ്വീകാര്യതയും ധ്യാനവിഷയമാകേണ്ടതുണ്ട്. ന്യായാധിപന്മാരുടെ പുസ്തകത്തിൽ ശിംശോന്റെ വീരകഥകളും അയാളിലെ ദൈവനിയോഗത്തിന്റെ ചാരുതയും എത്ര ആവേശത്തോടെയാണ് ബൈബിൾ അവതരിപ്പിച്ചിരിക്കുന്നത്. എന്നാൽ ഒരു വേള ദലീലയോടൊത്തുള്ള സഹവാസവും ആ മടിയിലെ കിടപ്പും എത്ര ദാരുണമായാണ് അയാളുടെ ചരിത്രത്തിൽ അപമനത്തിന്റെ ഇരുണ്ട പൊട്ടുകൾ സൃഷ്ടിക്കുന്നത്. ആ അപമാനക്കറ മരണം വരെയും അതിനുശേഷവും അയാളെ വിട്ടുപോയിട്ടേയില്ല. ഉയരമേറുന്തോറും വീഴ്ചയുടെ ആഘാതം കൂടും എന്നത് പൊതുതത്വമാണ്. ഏറ്റവും പ്രധാനപ്പെട്ട ഇരിപ്പിടങ്ങളിൽ നിന്ന് ഇറക്കിവിട്ടപെടുന്നതിന്റെ ആഘാതം കൂടുതലായിരിക്കുമെന്ന് സാരം. ചരിയുന്ന പിസാഗോപുരത്തിന്റെ ഉയരത്തിൽ നിന്ന് വീഴുന്ന ചുണ്ടെലിക്ക് പരിക്കൊന്നും പറ്റുകയില്ല. ചില്ലിതെങ്ങിന്റെ മുകളിൽ നിന്ന് വീഴുന്ന ഓന്ത് പാഞ്ഞുപോകും. എന്നാൽ മഹാശക്തനായ ഗജവീരന്റെ കാര്യമങ്ങിനെയല്ല. ചെറുവീഴ്ചപോലും വിധി നിർണ്ണായകമാണ്. ഒരു വ്യക്തി എന്ന നിലയിൽ നിങ്ങൾ എത്രമാത്രം ഔന്നത്യത്തിലെത്തുന്നുവോ അത്രമാത്രം വ്യക്തിജീവിതം കറയറ്റതായി സൂക്ഷിക്കേണ്ടിയിരിക്കുന്നു. പ്രതിയോഗികളേക്കാൾ അനുയായികളാൽ അവരുടെ ജീവിതം സൂക്ഷ്മവിശകലനത്തിന് വിധേയമായിക്കൊണ്ടിരിക്കും.

വലിയ മനുഷ്യരെ വിടാതെ പിൻതുടരുന്ന ദുർവിധിയാണത്. അതിൽ നിന്നവർക്കു മോചനമില്ല. കസൻദ് സാക്കിസിന്റെ St Francis എന്ന നോവലിൽ ചെളിയിൽ നിന്ന് കയറിവരുന്ന വൃദ്ധകർഷകൻ അസീസിയിലെ ഫ്രാൻസിസിനെ ഉപദേശിക്കുന്നുണ്ട്. വലിയ വിശുദ്ധനാണെന്നൊക്കെ കേൾക്കുന്നു. അതിനൊത്ത രീതിയിൽ താനൊക്കെ ജീവിച്ചേക്കണം കേട്ടോ. ആരോടൊക്കെയോ നമ്മുടെ പാതകൾക്കഭിമുഖമായി ഇങ്ങനെ പറഞ്ഞുകൊണ്ട് വരുന്നുണ്ട്. ഒ.വി. വിജയന്റെ 'ഗുരുസാഗര'ത്തിൽ കുഞ്ഞുണ്ണിയുടെ അച്ഛന്റെ ഉപദേശം ഇങ്ങനെയാണ്. മകനെ വീഴരുത്. വീണാൽ ബന്ധുക്കൾ ചിരിക്കും. ഈ ആക്ഷേപഹാസ്യത്തന്റെ കുന്തമുന ഇക്കാലത്തിനു നേർക്കും നീണ്ടു നീണ്ടു വരുന്നുണ്ട്. നമ്മുടെ വീഴ്ചകൾ കാണാൻ കാത്തുനിൽക്കുന്നവർ നമ്മുടെ പരിസരങ്ങളിലുണ്ടെന്നു നാമെപ്പോഴുമോർക്കുന്നത് നല്ലതാണ്. ഏശാവിന്റെ വീഴ്ച കാണാൻ യാക്കോബ് കാത്തുനിന്നതുപോലെ യേശുവിന്റെ വീഴ്ച കാണാൻ പിശാച് കാത്തുനിന്നതുപോലെ നഷ്ടപ്പെടാൻ സാധ്യതയുള്ള മാനത്തെക്കുറിച്ച് വിവേകവതിയാകൂ.

ബോധപൂർവ്വമായ പിൻമാറ്റം പരാജയമല്ല.

വിരുന്നിലേക്കു ക്ഷണിക്കപ്പെടുമ്പോൾ അവസാനത്തേക്കു മാറിയിരിക്കുക എന്നത് പരാജയത്തിന്റെ കാഴ്ചയാണോ?

"സ്ഥാനമാനങ്ങൽ ചൊല്ലിക്കലഹിച്ചു
നാണം കെട്ടു നടക്കുന്നിതു ചിലർ..

മദമത്സരം ചിന്തിച്ചു ചിന്തിച്ചു മതികെട്ടു നടക്കുന്നിതു ചിലർ. എന്നു പാടിയത് കുഞ്ചൻ നമ്പ്യാരാണ്. ഒന്നാമതെത്താൻ മാത്രം ആഗ്രഹിക്കുന്നൊരു കാലത്തിൽ ബോധപൂർവ്വം പിറകിലേക്കു മാറ്റുന്നവർ വിഢികളായേക്കും എന്നത് സാമാന്യചിന്തയായിരിക്കുന്നു. പക്ഷേ മാറിയിരിക്കേണ്ടിടത്ത് മാറിയിരുന്നില്ലെങ്കിൽ നാറിയിരിക്കേണ്ടിവരും. ഒരുപാട് പേരുടെ കഥകൾ നമ്മെ പഠിപ്പിക്കുന്നുണ്ട്. പലയിടങ്ങളിലും ദാമ്പത്യകലഹങ്ങളെ നോക്കു പലപ്പോഴും തോറ്റുപോകുന്നത് സ്ത്രീകളാണ് പക്ഷേ കുട്ടികളോടു ചോദിക്കൂ. അവരുടെ മനസ്സിൽ ആർക്കാണ് സ്ഥാനമെന്ന്. പലപ്പോഴും അവർ പറയുക അവരുടെ മനസ്സിൽ സ്ഥാനം തോറ്റുപോയ അമ്മമാരെന്നാണ്. വീടുകളിലൊക്കെ തോറ്റുകൊടുക്കുന്നിടത്താണ് സംഗീതമുണ്ടാകുന്നത്. ഞാനോ കുറയേണം എന്നു പറഞ്ഞ ഒരു 'സ്നാപകനിസം' അത്ര വട്ടൊന്നുമല്ല കേട്ടോ!

1958 നവംബർ 1-ന് കേരളപിറവി വിളംബരം ചെയ്യാൻ തിരുവനന്തപുരം സ്റ്റേഡിയത്തിൽ ചേർന്ന മഹാസമ്മേളനത്തിൽ സ്റ്റേജിൽ പ്രധാനമായി ഒരു കസേരമാത്രമാണുണ്ടായിരുന്നത്. ഗവർണ്ണർക്കുവേണ്ടിമാത്രം. മഹാകവി വള്ളത്തോളും ക്ഷണിതാവായിരുന്നു.

അദ്ദേഹം സ്റ്റേജിൽ നോക്കുമ്പോൾ വേറെ ഇരിപ്പിടമില്ല. ആ കസേരയിൽ ഒറ്റ ഇരിപ്പ്. രാജ്ഭവനിൽ നിന്ന് ഗവർണ്ണർ പി.എസ് റാവു വരുന്ന സമയമായി. സംഘാടകർ വിയർത്തു. മഹാകവിയോട് മറുത്തു പറയാമോ. നിമിഷങ്ങൾക്കുള്ളിൽ കനകകുന്നിൽ നിന്ന് രാജകീയ പ്രൗഢിയുള്ള മറ്റൊരു കസേര എത്തിച്ച് പ്രശ്നം തീർത്തു. സംഘാടകർക്ക് മലയാളത്തിന്റെ ഉന്നത ശീർഷനായ മഹാകവിയേക്കാൾ ആദരണീയനായത് ഭരണാധികാരിയാവാം. പക്ഷെ ഒരു ജനതയ്ക്ക് തിരിച്ചറിവ് നഷ്ടപ്പെടാൻ പാടില്ല. മാനിക്കേണ്ടവ മാനിക്കുവാനും മാനം നഷ്ടപെടാതെയിരിക്കുവാനുമാകട്ടെ നമ്മുടെ വേദികൾ.




ആരാധനാകാലത്തിലെ ആറാം കാലഘട്ടമായ കൂടാരപ്പെരുന്നാൾ മുതൽ സ്ലീബാപെരുന്നാൾ വരെയുള്ള കാലത്തിലേക്ക് ആരാധനാവർഷം പ്രവേശിച്ചിരിക്കുന്നു. താബോർ മലയിലെ പ്രകാശനുഭവത്തിന്റെ നാമകരണങ്ങൾ അനവധിയാണ്. തേജസ്ക്കരണത്തിന്റെ പെരുന്നാൾ, മറുരൂപപ്പെരുന്നാൾ, കൂടാരപ്പെരുന്നാൾ എന്നിങ്ങനെ. യോർദ്ദാൻ നദിയിലെ സ്നാനസമയത്തും താബോറിലെ ഉയരത്തിലും സംഭവിക്കുന്ന ക്രിസ്തുവിന്റെ മഹത്വീകരണം വിശ്വാസനുഭവത്തിന്റെ ആഴങ്ങളിലാണ് ദൂതനെ നയിക്കുന്നത്.

**സ്വന്തമെന്ന പദം- വെന്തുരുകുന്നവരുടെ ബന്ധു**

തേജസ്ക്കരണത്തിന്റെ അനുഭവം വിവരിക്കുന്ന വേദഭാഗങ്ങളിലും യോർദ്ദാൻ നദിയിലെ സ്നാനത്തിലും (വി. മത്തായി 3:7, മർക്കോസ് 9:8 ) ഒരു പോലെ വെളിപെട്ട

പിതൃസ്നേഹത്തിന്റെ നീർധാര മനോഹരമാണ് 'ഇവൻ എന്റെ പ്രിയപുത്രനാകുന്നു' മകനോടുള്ള അപ്പന്റെ സ്നേഹം പരസ്യമായി വെളിപ്പെടുത്തുന്നതും ഉജ്വലമായ നിമിഷങ്ങളാണത്. കർത്താവ് അനുഭവിച്ച കൊടിയ വേദനയുടെയും പരിഹാസത്തിന്റെയും മാനുഷിക തലം പരിശോധിക്കുമ്പോൾ ഈ പ്രഖ്യാപനത്തിന് എത്ര ആഴമാണുള്ളത്. പ്രിയം, സ്വന്തം എന്നീ രണ്ടക്ഷരങ്ങളുടെ തണുപ്പ് എത്ര കൊടിയ വേദനയുടെയും ചൂടുകാറ്റിനെയും അഭിമുഖീകരിക്കാൻ പര്യാപ്തമാണ്. ജീവിതത്തിന്റെ കനൽവഴികളിൽ കർത്താവിനെ കരുത്തനാക്കിയത് നീ എന്റെ സ്വന്തമെന്ന സ്നേഹാനുഭവത്തിന്റെ മധുരഭാഷണമാണ്. കർത്താവിനോളം ഒറ്റപ്പെടൽ അനുഭവിച്ച ആരുണ്ട്? ഗർഭപാത്രം മുതൽ കഴുമരം വരെ ഇത്രയും തെറ്റിദ്ധരിക്കപ്പെട്ടൊരാളുടെ കൂടെ നിൽക്കുമെന്ന് കരുതിയവരൊക്കെ കുരിശിന്റെ വഴികളിൽ ഉപേക്ഷിച്ചു കളഞ്ഞൊരാൾ. അങ്ങനെയൊരാൾക്ക് ഞാനുണ്ട് നിനക്ക് എന്നൊരുറപ്പ് എത്രമേൽ ആവശ്യമാണ്. എല്ലാവരുമുണ്ടായിട്ടും ആരുമില്ലാതെ പോകുന്നവർക്കൊക്കെ ഞാനുണ്ട് നിനക്ക് എന്നൊരു താബോർ അനുഭവം ആവശ്യമായിരിക്കുന്നു. ആർക്കെങ്കിലുമൊക്കെ പ്രിയപ്പെട്ടവനാകണം. അല്ലാത്തതൊക്കെ വേദനയാണ്. പ്രകടിപ്പിക്കാത്ത സ്നേഹത്തിന്റെ ഉടമകളാണ് നാം. സ്നേഹത്തിന്റെ പരസ്യപ്രഖ്യാപനങ്ങൾക്ക് മലയാളിക്ക് പ്രത്യേകിച്ചും വലിയ പിശുക്കാണ്. Unexpressed Love is no Love എന്നതാണ് സത്യം. വിളക്ക് കത്തിച്ച് പറയുടെ കീഴിൽ വെയ് ക്കുകയാണ് നാം. കുടുംബജീവിതങ്ങളിലൊക്കെ ആദ്യകാലങ്ങളിൽ സ്നേഹിക്കാൻ നൂറ് കാരണങ്ങൾ കണ്ടെത്തിയിരുന്നവർ പിന്നെ പിന്നെ സ്നേഹിക്കാതിരിക്കാൻ കാരണങ്ങൾ കണ്ടെത്തുകയാണ്. സ്നേഹചുംബനങ്ങളും നല്ല വാക്കുകളുമെല്ലാം നാം അനുശോചനങ്ങൾക്കായി സൂക്ഷിച്ചുവച്ചിരിക്കുകയാണ്. നിനക്ക് ഞാനുണ്ട് നീ എന്റെ പ്രിയപ്പെട്ടവർ തന്നെ എന്ന് നമ്മുടെ ബന്ധങ്ങളിലും വീടുകളിലും എല്ലാവരും പരസ്പരം പറഞ്ഞിരുന്നെങ്കിൽ നമ്മുടെ വീടുകളിൽ താബോ ർ അനുഭവത്തിന്റെ തേജസ്ക്കരണം സംഭവിക്കുമായിരുന്നു. സ്നേഹം തണുത്ത് പോയ ബന്ധങ്ങളും പ്രണയം നഷ്ടപ്പെട്ട ദാമ്പത്യങ്ങളും കാലത്തിന്റെ നേർക്കാഴ്ച്ചകളായിരിക്കുന്നു. ആരോക്കുറിച്ചൊരു കവിതയുണ്ട്. എവിടെയൊ ഈ വരികൾ നമ്മെ തൊടുന്നുണ്ട്

കണ്ണിലെന്തോ വീണിരിക്കുന്നു. ഒന്നു നോക്കിത്തരുമോ
അവൾ ചോദിച്ചു
അയാൾ വായന തുടർന്നു
ഒറ്റക്കാലിൽ ചാടിചാടി വന്ന് ഉള്ളം കാൽ
കാണിച്ചുകൊണ്ട്
അവൾ ചോദിച്ചു- മുള്ള് കാണാനുണ്ടോ?
അയാൾ താൾ മറിച്ചു
നിന്റെ ദേഹത്തെവിടെയെങ്കിലും സ്ഥിര താമസത്തിനായി
അൽപ്പം സ്ഥലം വിട്ടുതരുമോ?
പൊന്നും വില തരാം എന്നു പറഞ്ഞയാളാണ്
ഇല്ലെന്ന് പറഞ്ഞപ്പോൾ
കൂടിലുകെട്ടാനുള്ള, ഒറ്റമുറിയുള്ള
ഒരു കട്ടിലിടാനുള്ള, സൂചി കുത്താനുള്ള
എന്നയാൾ പടിപടിയായി ഇറങ്ങി വന്നു
അന്നയാൾക്ക് ഇറങ്ങിവരാൻ ഒരു പാട് പടികളുണ്ടായിരുന്നു
തരില്ല എന്നവൾ ഗർവ്വിഷ്ടമായി പറഞ്ഞു
ഇന്നയാൾക്ക് ആവേശമോ അവൾക്ക് ഗർവ്വമോ ഇല്ല.

സഹോദരന്റെ ചോരയുടെ ഗന്ധം കായേന്റെ ശരീരത്തിൽനിന്നുയരുമ്പോഴും അയാൾക്ക് കരുതലിന്റെ അടയാളം പതിപ്പിക്കാൻ ചാരത്തെത്തുന്ന ദൈവകരം മാത്രം ധ്യാനിക്കുക. കണ്ണുനിറയാൻ വേറൊരു കാരണവും വേണ്ട. നീ എന്റെ പ്രിയപുത്രൻ തന്നെ.

### സംഭവിപ്പാനിരിക്കുന്ന സങ്കടങ്ങളെ അഭിമുഖീകരിക്കുന്ന താബോർ

മോശയും ഏലിയാവും ക്രിസ്തുവും ചേർന്ന വ്യാഖ്യാനിക്കുവാനാകാത്ത പ്രകാശ അനുഭവത്തിൽ പ്രധാനമായും ചർച്ച ചെയ്യപ്പെട്ടന്ന് യെരുശലേമിൽ സംഭവിപ്പാനിരിക്കുന്ന നിര്യാണത്തെക്കുറിച്ചാണ്. മധുരമനോഹര യാമങ്ങളിലാരും മരണമലീമസ കാര്യങ്ങളെ അയവിറക്കാറില്ല. മഹത്വത്തിന്റെ താബോറുകളിൽ മരണത്തിന്റെ കാൽവറികളെ ധ്യാനിക്കുന്നവനാണ് യഥാർത്ഥ ഭക്തൻ. ഒരു പക്ഷെ ലോകത്തിലെ ഏറ്റവും ശക്തമായ ധ്യാനവിഷയം അവനവന്റെ മരണമാണ്. രാഷ്ട്രീയവും, ഐഡിയോളജികളൊന്നും മരണത്തെ അഡ്രസ് ചെയ്യുന്നില്ല. മതം മരണത്തെ അഡ്രസ്സ് ചെയ്യുന്നു എന്നതാണ് സവിശേഷത. അനന്തത (Infinite) എന്ന അത്ഭുതത്തെ സൃഷ്ടിക്കുവാൻ ആത്മീയതയ്ക്ക് മാത്രം സാധിക്കുന്നു. സുവിശേഷം എന്നതിന്റെ ഏറ്റവും ഉദാത്തമായ ഉത്പന്നം നിത്യജീവനാണ്. ദുഃഖശനിയ്ക്കു ശേഷം കല്ലറ തുറന്നപ്പോൾ അഴുകിതുടങ്ങിയ മൃതശരീരമാണ് കണ്ടിരുന്നതെങ്കിൽ ഭൂമിയിൽ മനുഷ്യജീവിതം എത്രമേൽ അനാഥമാകുമായിരുന്നു, ദുസഹമായിരുന്നു.



കർത്താവ് പറഞ്ഞത് മനോഹരമായ ഒരുപമയാണ്. ഈ ദിവസത്തിന്റെ സുവിശേഷഭാഗം ഒരു പിതാവ് രണ്ട് പുത്രൻമാരോടും തന്റെ മുന്തിരി തോട്ടത്തിൽ വേല ചെയ്യുന്നതിന് ആവശ്യപ്പെടുന്ന ഒരു സംഭവമാണ് രണ്ടുപേരുടെയും വ്യത്യസ്തമായ പ്രതികരണങ്ങൾ പൂർണ്ണമായും മാതൃകായോഗ്യമല്ല. ശ്രോതാക്കളോട് ഒരു ചോദ്യം കൂടിയുണ്ട്. ഈ രണ്ടു മക്കളിൽ നിങ്ങൾ ആരുടെ കൂടെയാണ്.

### ഉള്ളിൽ പോരാട്ടമുള്ളവർ- ഒന്നാമത്തെ മകൻ

പറഞ്ഞുപോയ വാക്കിനെയോർത്ത് ഖേദിക്കാത്ത ആരാണ് നമ്മുടെയൊക്കെ ഇടയിലുള്ളത്. ആലോചനയില്ലാതെ പറഞ്ഞുപോയ വാക്കുകളോർത്ത് ഖേദം തോന്നി വീണ്ടുവിചാരത്തോടെ നിൽക്കുന്ന നിമിഷങ്ങളിലാണ് നമ്മളേറ്റവും നല്ലവരായി കാണപ്പെടുന്നത്. അത്തരമൊരു നിർമ്മലതയിലാണ് ഈ ചെറുപ്പക്കാരൻ മുന്തിരിതോട്ടത്തിലേക്കു പോകുന്നത്. അപ്പനെ നിഷേധിച്ച ആലോചനാരഹിതമായ വാക്ക് അയാളുടെയുള്ളിൽ ശക്തമായ പോരാട്ടം സൃഷ്ടിച്ചിരിക്കണം ആലോചനയില്ലാതെ പറഞ്ഞുപോയ ഒരു വാക്ക് ഹേരോദാവ് എന്ന നാട്ടുരാജാവിനെ ചരിത്രത്തിലെ ഏറ്റവും മോശപ്പെട്ട രാജാക്കന്മാരുടെ ഗണത്തിലേക്ക് ചേർത്തു. ഹേരോദ്യയെ സന്തോഷിപ്പിക്കാൻ ചോദിക്കുന്നതെന്തും തരാമെന്ന് പറഞ്ഞ വാക്ക് അയാളെ വേട്ടയാടുകയാണ്

ശേഷം 47-ാം പേജിൽ...

വേർപാടിന്റെ ഒന്നാം വർഷം
8/7/2023



മറിയാമ്മ ജോർജ്
മണപ്പുറത്ത്
നിരണം

ഞാൻ തന്നേ പുനരുത്ഥാനവും ജീവനും ആകുന്നു; എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും'
(യോഹന്നാൻ 11:25)

പ്രാർത്ഥനയോടെ
കുടുംബാംഗങ്ങൾ

**1st Death Anniversary**
**04-07-2023**
**Very Rev. T.M. Samuel Cor Episcopa**
Thayyil house,
Mylapra, Pathanamthitta.



"ആചാര്യേശാ മശിഹാ ക്ഷുദാശകളർപ്പിച്ചോ-
രീ ആചാര്യനേകുക പുണ്യം നാഥാ സ്തോത്രം"

Inserted by loving family

# മഹാമാരികളെപ്പറ്റി ആദിമസഭാ പിതാക്കന്മാർ




ഡോ. കെ.എൽ. മാത്യു വൈദ്യൻ
കോർ എപ്പിസ്ക്കോപ്പാ

പ്രകൃതി ദുരന്തങ്ങളും മഹാമാരികളും ദൈവമഹത്വത്തിനു മുമ്പിൽ നമ്മുടെ നിശ്ശബ്ദ ധ്യാനത്തിന്റെ അവസരങ്ങളാണ്. നമ്മിലുള്ള കൃപാവരങ്ങളെ ജ്വലിപ്പിച്ചുകൊണ്ട് അവയെ നേരിടണം. പ്രകൃതി നിയമങ്ങളെ ലംഘിക്കുന്ന ഭക്ഷണ, ജീവിത സ്വഭാവങ്ങളാണ് മഹാമാരികൾക്ക് നിദാനം. വികൃത ജീവിത ശൈലിയുടെ തിരിച്ചടിയായി അവയെ കണക്കാക്കാം. ദൈവികോദ്ദേശ്യം നിറവേറ്റാത്ത പാപപങ്കില ജീവിതത്തിന്റെ ശിക്ഷാ വിധിയായി മഹാമാരികളെപ്പറ്റി ചിന്തിച്ച പിതാക്കന്മാരുണ്ട്. പിശാചിന്റെ ബന്ധനമായും ദുരാത്മാവിന്റെ പ്രവർത്തനമായും വരച്ചുകാട്ടിയവരുണ്ട്. ദൈവിക നിയമലംഘനക്കാരെ അപൂർവ്വമായ മഹാബാധകൾ പറ്റിപ്പിടിക്കും എന്ന പഴയനിയമചിന്ത മുറുകെപ്പിടിച്ചവരുണ്ട്.

ദൈവത്തിന്റെ ക്രോധം മഹാസംഹാരത്തിലേക്കു നയിക്കുന്നു എന്ന ചിന്തയെ തിരുത്തി കുരിശിനെ സഹനമാതൃകയും പ്രപഞ്ചവ്യഥയ്ക്ക് കഷ്ടാനുഭവങ്ങളിലൂടെ പരിഹാരമുണ്ടാക്കുന്ന കഷ്ടപ്പെടുന്ന ദാസന്റെ ശിക്ഷണവും ഉയർത്തിക്കാണിക്കുന്ന സഭാപിതാക്കന്മാരുണ്ട്. ഈറ്റുനോവോടെ ഞരങ്ങുന്ന പ്രപഞ്ചം ഒരു പുതിയ യുഗപ്പിറവിക്കായി തയാറാകുന്നു. മഹാമാരികളുടെ സമയങ്ങളിലും ജാഗ്രതയോടും നേരിടണമെന്നും അവർ ഉദ്ബോധിപ്പിക്കുന്നു. മണ്ണിലിട്ട വിത്ത് ക്ഷയിച്ച് മുളപൊട്ടി വരും എന്ന പ്രത്യാശ അവർ നല്കുന്നു

ശുദ്ധീകരണത്തിനുള്ള അവസരങ്ങളാണ് മഹാമാരികൾ. ഭൂമിയിലും ആകാശങ്ങളിലും കാണുന്ന പ്രകൃതി വിലാസങ്ങളുടെ അത്ഭുതങ്ങളിലേക്കു ശ്രദ്ധ തിരിക്കണം. സൃഷ്ടിയുടെ വൈവിധ്യവും ജീവികളുടെ സഹജവാസനകളും ശക്തി വിശേഷങ്ങളും ധ്യാനിക്കണം. ദൈവമഹിമയെപ്പറ്റിയും ഔന്നത്യത്തെപ്പറ്റിയും അജ്ഞേയതയെപ്പറ്റിയും ഗ്രഹിക്കണം. ദൈവസംസർഗ്ഗത്തിലൂടെ ശോഭിതരാകണം സർഗ്ഗശേഷി വികസിപ്പിക്കണം.

റോമിലെ ക്ലീമിസ് കൊരിന്ത്യർക്കെഴുതിയ കത്തിൽ പറയുന്നു "പ്രപഞ്ചത്തിലെ വസ്തുക്കൾ എല്ലാം യോജിപ്പിലും സമാധാനത്തിലും ആയിരിക്കണമെന്ന് പ്രപഞ്ചനാഥനും സ്രഷ്ടാവുമായവർ കല്പിച്ചു ഈ പാരസ്പര്യം നഷ്ടപ്പെടുമ്പോഴാണ് മഹാമാരികൾ സംഭവിക്കുന്നത്. ദൈവത്തിന്റെ ശ്വാസമാണ് നമ്മിലുള്ളത്. അത് അവർ ഇച്ഛിക്കുമ്പോൾ തിരികെ എടുക്കുന്നു. ദൈവത്തിന്റെ ഇച്ഛയോട് സഹകരിക്കുകയാണ് മനുഷ്യൻ ചെയ്യേണ്ടത്. നീതിമാന്റെ ദുരിതങ്ങൾ നിരവധിയാകുന്നു. ദൈവത്തിൽ ശരണപ്പെടുന്നവനെ കൃപ ചുറ്റിക്കൊള്ളും (20, 22 ഖണ്ഡികകൾ). ദൈവഹിതത്തിന് എതിരായി പ്രവർത്തിച്ചാൽ ബാധകൾ സംഭവിക്കും. (41:3). ദൈവജനത്തിൽ ക്രമരാഹിത്യം ഉണ്ടാകരുത് (43.6). നീതിരഹിതരും നിയമരഹിതരും സമൂഹത്തിൽ വർദ്ധിക്കുമ്പോൾ മഹാമാരികൾ സംഭവിക്കുന്നു (56:11) ദൈവത്തിന്റെ പ്രബോധനങ്ങൾ നിരസിക്കുമ്പോഴും ആപത്ത് ക്ഷണിച്ചു വരുത്തുന്നു (57:4). പശ്ചാത്താപവും അനുരഞ്ജനവുമാണ് സൗഖ്യത്തിന്റെ വഴി (60:4).

വിശ്വാസത്തിനു പുറത്തുള്ളവർക്ക് അഗ്രാഹ്യമായ ദിവ്യരഹസ്യങ്ങളിൽപ്പെട്ടതാണ് ഭൂമിയിലെ ദുരന്തങ്ങളും കഷ്ടപ്പാടുകളുമെന്ന് ഡയഗ്നീറ്റസിനുള്ള ലേഖനം പഠിപ്പിക്കുന്നു (10:7). മഹാമാരികളിൽ നിന്നുള്ള സംരക്ഷണം ക്രിസ്തു കുരിശിൽ ചൊരിഞ്ഞ രക്തമാണെന്ന് രണ്ടാം നൂറ്റാണ്ടിൽ സാർദിസിലെ മെലിത്തോ എഴുതി. (പെസഹാ പ്രസംഗം 30-ാം ഖണ്ഡിക) അന്ത്യോഖ്യയിലെ ഇഗ്നാത്തിയോസ് എഴുതി: നമ്മെത്തന്നെ താഴ്ത്തി ദൈവത്തിന്റെ ക്ഷമയുടെ മുമ്പാകെ ഭയഭക്തിപൂർവ്വം നില്ക്കുമ്പോൾ വ്യാധികൾ ഒഴിഞ്ഞുപോകും. (എഫേസ്യർക്ക് 11:1). തീക്ഷ്ണമായ പ്രാർത്ഥനയിൽ കൂടി സഭയും സമൂഹവും ഉന്മേഷം വീണ്ടെടുക്കണമെന്ന് മഗ്നീഷ്യക്കാർക്കുള്ള കത്തിൽ അദ്ദേഹം എഴുതി. (14-ാം അദ്ധ്യായം). ക്ഷമാപൂർവ്വമായ സഹനമാണ് പ്രതിവിധി എന്നാണ് പോളിക്കർപ്പോസ് ഫിലിപ്യർക്ക് എഴുതുന്നത് (12·4) പീഡനങ്ങളിലും ദുരന്തങ്ങളിലും വിശ്വാസം ഉപേക്ഷിക്കാനിടയാകരുതെന്ന് സഭാപിതാക്കന്മാർ പ്രബോധനം നല്കി. (പോളിക്കർപ്പോസിന്റെ രക്തസാക്ഷിത്വം 2 4) ദൈവയിഷ്ടം നടക്കട്ടെ എന്നതാണ് സഹനത്തിന്റെ മുദ്രാവാക്യം എന്ന് അതേകൃതിയിൽ കാണുന്നു. (7·1). ഹൃദയം തകർന്നവരെ സുഖപ്പെടുത്താനും അടിമകൾക്ക് വിടുതൽ നൽകാനും ദുഃഖിതരെ ആശ്വസിപ്പിക്കാനും ദൈവം നമ്മെ അയച്ചിരിക്കുന്നു എന്ന സന്ദേശം (61:1,2) പിതാക്കന്മാർ നല്കുന്നു.

കഷ്ടത അല്പകാലത്തേക്കാണെന്നും തേജസ് ദീർഘകാലത്തേക്കാണെന്നുമുള്ള വേദവചനം പിതാക്കന്മാർ ഉരുവിടുന്നു. (1 പത്രോ. 5:10). ഈ ലോകത്തെക്കുറിച്ചും വരുവാനുള്ള ലോകത്തെക്കുറിച്ചും പ്രത്യാശ കൈവിടരുത്. മനുഷ്യജീവിതം എപ്പോഴും ദൈവനിരീക്ഷണത്തിലാമെന്ന് സഭാപിതാക്കന്മാർ ഓർമ്മിപ്പിക്കുന്നു. ദുഷിച്ച ചിന്തകളെ ഒഴിവാക്കണം. ഹൃദയനൈർമ്മല്യവും വ്യക്തിശുചിത്വവും പുലർത്തണം. ഈ ഭൂമിയിൽ

ശേഷം 24-ാം പേജിൽ.

39




# മാറ്റങ്ങൾക്ക് വഴിമരുന്നിട്ട യറുശലേം സമ്മേളനം

(അപ്പോ. പ്ര. 15:1– 35)

ഒന്നാം മിഷനറിയാത്ര വിജയകരമായി പൂർത്തീകരിച്ച പൗലോസും സംഘവും തിരികെ അന്ത്യോഖ്യായിൽ എത്തിയപ്പോൾ വലിയൊരു വെല്ലുവിളിയാണ് നേരിടേണ്ടിവന്നത്. യാഥാസ്ഥിതികചിന്ത വച്ചുപുലർത്തിയിരുന്ന ചില യഹൂദ-ക്രിസ്ത്യാനികൾ യറുശലേമിൽ നിന്നും അന്ത്യോഖ്യയിലെത്തി അവിടെയുള്ളവരോട് സുപ്രധാനമായ ഒരു പ്രശ്നം ഉന്നയിച്ചു: പൗലോസിന്റെയും ബർന്നബാസിന്റെയും സുവിശേഷ പ്രവർത്തനഫലമായി ക്രിസ്തു വിശ്വാസത്തിലേക്കുവന്ന വിജാതികൾ പരിച്ഛേദനയേൽക്കാതെയാണ് സ്നാനമേറ്റിരിക്കുന്നത്; ഇതു തികച്ചും തെറ്റായ പ്രവണതയാണ്. ദൈവജനത്തിന്റെ ഭാഗമാകുന്നവർ മുന്നമേ പരിച്ഛേദനയേറ്റ് യഹൂദമതപാരമ്പര്യത്തിലേക്ക് പ്രവേശിച്ചശേഷം മാത്രമേ അവരെ സ്നാനപ്പെടുത്താവൂ എന്ന് ഇക്കൂട്ടർ ശഠിച്ചു. പ്രശ്നം വിഷളാകുന്നുവെന്നു കണ്ടപ്പോൾ അന്ത്യോഖ്യായിലെ സഭ ഒരു തീരുമാനമെടുത്തു: പൗലോസും ബർന്നബാസും യറുശലേമിൽ ചെന്ന് "സഭയുടെ തൂണികളായവരു"മായി ചർച്ച നടത്തി പ്രശ്നം പരിഹരിക്കണം. തീരുമാനമനുസരിച്ച് അവർ യറുശലേമിലേക്ക് യാത്രയായി. സംഘത്തിൽ പൗലോസിന്റെ ശിഷ്യനായ തിത്തോസും ഉണ്ടായിരുന്നു. അദ്ദേഹം വിജാതീയ പശ്ചാത്തലത്തിൽ നിന്നുവന്നവനായിരുന്നതുകൊണ്ട് പരിച്ഛേദനയേറ്റിരുന്നുമില്ല (ഗലാത്യർ 2:3). സഭയിലെ ദൈവശാസ്ത്ര പ്രശ്നങ്ങൾ എങ്ങനെ ഭംഗിയായും മാന്യമായും പരിഹരിക്കാമെന്നുള്ളതായിരുന്നു തുടർന്നു നടന്ന സംഭവങ്ങൾ സാക്ഷിക്കുന്നത്

**യറുശലേം സുന്നഹദോസ് (15:6–21)**

ക്രിസ്തുവർഷം 48 ലോ 49 ലോ നടന്ന ഒരു സമ്മേളനത്തെയാണ് സഭാചരിത്രകാരന്മാർ 'യറുശലേം സുന്നഹദോസ്' എന്നുവിളിയ്ക്കുന്നത്. എന്നാൽ പിൽക്കാല സുന്നഹദോസുകളുടെ രീതിയിലല്ല ഇവ വിളിച്ചുചേർക്കപ്പെട്ടത്. നിഖ്യാ മുതലുള്ള സുന്നഹദോസുകൾ റോമൻ ചക്രവർത്തിമാർ സാമ്രാജ്യത്തിൽ സമാധാനം പുനഃസ്ഥാപിയ്ക്കുവാൻ ഔദ്യോഗികമായി വിളിച്ചു ചേർത്ത സമ്മേളനങ്ങളായിരുന്നു; എന്നാൽ യറുശലേമിൽ നടന്നതാവട്ടെ 'സഭാമൂപ്പന്മാ'രുടെ സമ്മേളനമായിരുന്നു. 'മൂപ്പൻ' അഥവാ Elder എന്നത് ആദിമസഭയിലെ നേതൃസ്ഥാനീയനായിരുന്നു. ഗ്രീക്കുഭാഷയിൽ തത്തുല്യമായ പദം Presbyteros (Presbyter) എന്നതാണ്. വിവിധ സ്ഥലങ്ങളിൽ നിന്നും വന്നുചേർന്ന മൂപ്പന്മാരുടെ സമ്മേളനത്തെ നയിച്ചത് അപ്പോസ്തോലന്മാരായിരുന്നു. യോഗാദ്ധ്യക്ഷൻ കർത്താവിന്റെ സഹോദരനും യറുശലേമിലെ ഒന്നാമത്തെ എപ്പിസ്ക്കോപ്പായുമായിരുന്ന വി. യാക്കോബാണ്.

അന്ത്യോഖ്യൻ പ്രതിനിധികളെ ഹാർദ്ദമായി സ്വീകരിച്ച യറുശലേം വിശ്വാസികൾ സമ്മേളനത്തിൽ വിഷയം ഗൗരവമായി ചർച്ച ചെയ്തു: (a) പൗലോസും ബർന്നബാസും അവരുടെ മിഷൻ പ്രവർത്തനത്തിന്റെ വിജയവും, വിജാതീയരുടെ ഇടയിൽ വർദ്ധിച്ചുവരുന്ന വിശ്വാസ സംഘത്തിന്റെ സമർപ്പണവും റിപ്പോർട്ടു ചെയ്തു; (b) പത്രോസ് ശ്ലീഹാ വിജാതീയരെയും ദൈവം സ്വീകരിച്ചുന്നുവെന്നുള്ള തന്റെ ബോധ്യം വിശദീകരിച്ചു സംസാരിച്ചു; തനിയ്ക്ക് ദൈവം തന്ന ദർശനവും പശ്ചാത്തലമായി ഓർമ്മിപ്പിച്ചു; (c) അധ്യക്ഷനായിരുന്ന യാക്കോബ് മദ്ധ്യസ്ഥ നിലയുറപ്പിച്ച് യറുശലേമിലെ തീവ്രവാദികളായ യാഥാസ്ഥിതികരെയും, വിപ്ലവകരമായി സുവിശേഷ പ്രവർത്തനം നടത്തുന്ന പൗലോസിനെയും കൂട്ടരെയും ഒരുമിച്ചു ചേർത്ത് ഒരു ഉഭയസമ്മതം നടപ്പാക്കി. ഈ സമ്മേളനത്തിന്റെ നി ശ്ചയം അന്ത്യോഖ്യായിലേക്ക് കൊടുത്തയച്ചു.

**സുന്നഹദോസ് നിശ്ചയങ്ങൾ (15:22–35)**

1. സമ്മേളനം തിരഞ്ഞെടുത്ത ചില പ്രതിനിധികൾ സമ്മേളന തീരുമാനം അന്ത്യോഖ്യായിലെത്തി അറിയിക്കുന്നതാണ് (15:22–23)

2. യറുശലേമിൽ നിന്നും നേരത്തെ ചിലർ അന്ത്യോഖ്യായിലെത്തി പരിച്ഛേദനയെയും, വി. മാമ്മോദീസായെയും പറ്റി സൃഷ്ടിച്ച കലഹം ചർച്ച ചെയ്തശേഷം ഐക്യകണ്ഠ്യേന ബോധ്യമായത് പൗലോസിന്റെയും ബർന്നബാസിന്റെയും പ്രവർത്തനങ്ങൾ ദൈവത്തിന്റെ

പരിശുദ്ധാത്മാവിന്റെ പ്രേരണയാലത്രെ എന്നാണ് (15:24-28)

3. വിജാതീയർ സ്നാനമേൽക്കുന്നതിനു മുൻപ് പരിച്ഛേദനയേൽക്കേണ്ട യാതൊരു ആവശ്യവുമില്ല.

4. പുതുവിശ്വാസികൾ വിഗ്രഹാർപ്പിതത്തിൽ നിന്നും അകന്നിരിക്കണം.

5. രക്തം, താനേ ചത്ത മൃഗങ്ങൾ എന്നിവ ഭക്ഷിയ്ക്കുവാൻ വിശ്വാസികളെ അനുവദിയ്ക്കുന്നില്ല; അവർ ലൈംഗിക വൈകല്യങ്ങളിൽ നിന്നും അകന്നിരിക്കുകയും വേണം (15:29).

6. പൗലോസും ബർന്നബാസും വിജാതികളുടെയിടയിൽ ശുശ്രൂഷിക്കട്ടെ (ഗലാ. 2:9); പത്രോസും സംഘവും യഹൂദന്മാരുടെയിടയിൽ സുവിശേഷം അറിയിക്കും.

7 വിജാതീയ ലോകത്തിൽ നിന്നും സ്നാനമേൽക്കുന്ന പുതുവിശ്വാസികൾ സാധുക്കളെയും മാതൃസഭയെയും മറന്നുപോകരുത് (ഗലാ. 2:10).

ഈ സമ്മേളനം 2000 വർഷം മുൻപ് നടന്നതെങ്കിലും സഭാനേതാക്കന്മാർ പഠിച്ചിരിക്കേണ്ട ചില "ആധുനിക ചിന്തകൾ" പത്രോസും പൗലോസുമൊക്കെ നമുക്ക് നൽകുന്നുണ്ട്.

1. സഭാശുശ്രൂഷകർ ഒരു പ്രശ്നത്തെ ഗൗരവമായി പരിഹരിക്കുന്നത് എങ്ങനെയാണ് എന്നു നാം പഠിയ്ക്കുന്നു.

2. വളരെ വാശിയേറിയ ചർച്ചകളുടെയിടയിലും പരസ്പര ബഹുമാനവും ആദരവും നഷ്ടപ്പെടാതെ എങ്ങനെ ഇടപെടലുകൾ നടത്താം.

3. അബ്രഹാമിന്റെ കാലം മുതൽ (രണ്ടു സഹസ്രാബ്ദങ്ങൾ) നിലവിലിരുന്ന പരിച്ഛേദനപോലെയുള്ള ഒരു ആചാരത്തെ ഇല്ലായ്മ ചെയ്തുകൊണ്ട് പകരം വി. മാമ്മോദീസാ നൽകിയാൽ മതി എന്നുള്ള വിപ്ലവകരമായ മാറ്റം സാധ്യമാണ്; സഭയിൽ പരിശുദ്ധാത്മാവ് പ്രവർത്തിക്കുന്നതിനാൽ കാലഘട്ടത്തിനനുസരിച്ചുള്ള മാറ്റം എപ്പോഴും അനിവാര്യമാണ്.

4. യറുശലേമിന്റെയോ, അന്ത്യോഖ്യയുടെയോ അന്തസ്സും ആഭിജാത്യവും തുലോം നഷ്ടപ്പെടാതെ എങ്ങനെ പരസ്പരം ഉൾക്കൊള്ളുവാൻ നമുക്ക് സാധിയ്ക്കും എന്നും നാം പഠിയ്ക്കുന്നു. ○

# CORPORATE MANAGEMENT OF MALANKARA ORTHODOX CHURCH COLLEGES

**DEVALOKAM, KOTTAYAM-686 004**

**Phone:0481-2573533, www.moccolleges.org**
**No. R(T&N)/2904/2023**

## NOTIFICATION

Applications in the prescribed form are invited from qualified and eligible candidates as per UGC Regulations, Government of Kerala norms and M.G University statutes for appointment against the following posts of Teaching & Non-Teaching Staff existing in various Arts & Science Colleges under this Corporate Management.

| Sl. No | Category of Post | Number of vacancies | |
|---|---|---|---|
| | | General | General PWD Reservation |
| 1 | **Assistant Professor – Zoology (Re-notification)** | - | **1 Reserved as per G.O.242/2022/H.Edn (5) Priority order 2 – for Hearing disability** |
| 2 | **Computer Assistant** | **1** | - |
| 3 | **Gardener** | **1** | - |
| 4 | **Office Attendant** | **9** | **2 (Visual disability - 1, Hearing disability - 1)** |

For category (1) Age, qualification and scale of pay - As prescribed by the Govt/UGC/M.G University rules. Applicants should be fully qualified at the time of submission of application. Those who are qualified from Universities other than Mahatma Gandhi University, Kottayam should submit Equivalency Certificates and Eligibility Certificate from the Mahatma Gandhi University along with the applications.

One vacancy each under category (4) is reserved for appointment of persons with disability (visual disability -1 and hearing disability- 1) as mentioned in Clause 34 of the Rights of Persons with Disability Act 2016.

Application can be had from the Secretary, M.O.C. Colleges Corporate Management Office Devalokam, Kottayam on payment of Rs.700/- (Assistant Professor) and Rs.500/- (Non-Teaching) in person or can be downloaded from the above website. Along with the downloaded application form a DD of Rs.700/- (Assistant Professor) and Rs.500/- (Non-Teaching) in favour of Manager, MOC Colleges payable at State Bank of India Devalokam Branch, Kottayam - 686 004 should be enclosed.

Filled up applications together with self attested copies of certificates to prove age, date of birth and qualification should reach the office of the undersigned on or before 3rd August 2023 (03.08.2023) 4.00 PM (30 days from the date of notification). Incomplete and late applications will be rejected. Those who apply for getting appointment against PWD vacancies as specified above should attach self attested copies of certificate issued by the concerned Medical Board to prove their nature of disability.

Place : Devalokam
Date : 05.07.2023

Dr. M.E Kuriakose
SECRETARY

# ഒരു പ്രണയകഥയിലെ നായിക - റാഹേൽ

7

പെൺവെളിച്ചം



താൻ യാക്കോബിനു മക്കളെ പ്രസവിക്കുന്നില്ല എന്നു കണ്ടപ്പോൾ റാഹേൽ തന്റെ സഹോദരിയോട് അസൂയപ്പെട്ടു. അവൾ യാക്കോബിനോട് എനിക്കു മക്കളെ തരിക. ഇല്ലെങ്കിൽ ഞാൻ മരിക്കും
(ഉല്പ. 30:1)

യാക്കോബ് തന്റെ സഹോദരനായ ഏശാവിനെ ഭയപ്പെട്ട്, അമ്മയുടെ സഹോദരൻ ലാബാന്റെയടുത്തേക്ക് പോകുന്ന യാത്രയിൽ പൗരസ്ത്യദേശത്തു എത്തി. അവിടെ വെളിംപ്രദേശത്തു ഒരു കിണറും അതിനരികെ മൂന്ന് ആട്ടിൻ പറ്റവും കിടക്കുന്നതു കണ്ടു. ആട്ടിടയന്മാരുമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ ലാബാന്റെ മകൾ റാഹേൽ തന്റെ പിതാവിന്റെ ആട്ടിൻ പറ്റത്തെ മേയിച്ചുകൊണ്ട് അവിടെ എത്തി. യാക്കോബ് കിണറിന്റെ വയ്ക്കൽ നിന്ന് കല്ലു ഉരുട്ടുമാറ്റി ആ ആടുകളെ വെള്ളം കുടിപ്പിച്ചു. യാക്കോബ് റാഹേലിന്റെ ആടുകളെ വെള്ളം കുടിപ്പിച്ചു. "That is Love at first sight". താൻ അവളുടെ പിതാവിന്റെ സഹോദരി റഫ്ക്കയുടെ പുത്രനാണെന്ന വിവരം പറഞ്ഞു. അവൾ ഓടിച്ചെന്നു വിവരം അപ്പനെ അറിയിച്ചു. ലാബാൻ യാക്കോബിനെ കൂട്ടിക്കൊണ്ടുവന്നു അവിടെ പാർത്തു ഒരുമാസം കഴിഞ്ഞപ്പോൾ ലാബാൻ യാക്കോബിനോട് നീ പണി ചെയ്യുന്നതിന് എന്തു കൂലി വേണം എന്നു ചോദിച്ചു. ലാബാന് ലേയാ റാഹേൽ എന്ന രണ്ടു പുത്രിമാർ ഉണ്ടായിരുന്നു. റാഹേൽ ലേയയേക്കാൾ കാഴ്ചക്കു സുന്ദരിയും ലാവണ്യവതിയും ആയിരുന്നു. യാക്കോബ് റാഹേലിനെ സ്നേഹിച്ചു. നിന്റെ ഇളയ മകൾ റാഹേലിനു വേണ്ടി ഞാൻ നിന്നെ ഏഴുവർഷം സേവിക്കാം എന്നു യാക്കോബ് പറഞ്ഞു. ഭാര്യയായി സ്വീകരിക്കുന്നതിനുള്ള വധുവിന്റെ വില-brides price ആണ് അത്. റാഹേലിനു വേണ്ടിയ യാക്കോബ് ഏഴു സംവത്സരം സേവനം ചെയ്തു. അവൻ അവളെ സ്നേഹിച്ചിരുന്നതിനാൽ ഏഴുവർഷം അവന്റെ ദൃഷ്ടിയിൽ അല്പദിവസങ്ങൾ പോലെയായിരുന്നു.

ലാബാൻ നാട്ടുകാരെയെല്ലാം വിളിച്ചു കൂട്ടി വിവാഹ സദ്യ നടത്തി. സന്ധ്യയായപ്പോൾ ലാബാൻ ലേയയെകൊണ്ടുപോയി അവന്റെയടുത്തു പ്രവേശിപ്പിച്ചു. അവൻ അവളെ പ്രാപിച്ചു. പ്രഭാതമായപ്പോൾ അവൾ ലേയ ആണെന്നു യാക്കോബു കണ്ടു. നീ എന്നെ വഞ്ചിച്ചത് എന്ത് എന്നു യാക്കോബ് ചോദിച്ചു. ഞങ്ങളുടെ നാട്ടിൽ മൂത്തവൾക്കു മുമ്പെ ഇളയവളെ കൊടുക്കാറില്ല, ഇവളുടെ വിവാഹ വിരുന്നു പൂർത്തിയാക്കി വേറെ എഴുവർഷം എന്നെ സേവിക്കുന്ന സേവനത്തിനായി ഞാൻ അവളെയും നിനക്കു തരാം എന്നു ലാബാൻ മറുപടി പറഞ്ഞു. അങ്ങനെ വീണ്ടും ഏഴുവർഷത്തിനു ശേഷം റാഹേലിനെ ഭാര്യയായി ലഭിച്ചു. അവൻ ലേയയെക്കാൾ അധികം റാഹേലിനെ സ്നേഹിച്ചു. അവൻ ലേയയെ വെറുക്കുന്നു എന്നു കർത്താവു കണ്ടപ്പോൾ അവളുടെ ഗർഭപാത്രം തുറന്നു. രൂബേൻ, ശെമവൂർ, ലേവി, യഹൂദാ, എന്നു നാലു മക്കൾക്കു ലേയ ജന്മം നൽകി.

താൻ യാക്കോബിനു മക്കളെ പ്രസവിക്കുന്നില്ല എന്നു റാഹേൽ കണ്ടു തന്റെ സഹോദരിയോടു അസൂയപ്പെട്ടു. എനിക്കു മക്കളെ തരിക. അല്ലെങ്കിൽ ഞാൻ മരിക്കും എന്ന് അവൾ യാക്കോബിനോടു പറഞ്ഞു. യാക്കോബിനു കോപം ജ്വലിച്ചു. നിനക്കു ഗർഭം നിരോധിച്ചിരിക്കുന്ന ദൈവത്തിന്റെ സ്ഥാനത്താണോ ഞാൻ (ഉല്പ. 30:1,2). റാഹേൽ അവളുടെ ദാസി ബിൽഹായെ അവനു ഭാര്യയായി കൊടുത്തു. അവൾക്ക് ദാൻ, നഫ്താലി എന്ന രണ്ടുപുത്രന്മാർ ലഭിച്ചു. തനിക്കു പ്രസവം നിന്നുപോയി എന്നു ലേയകണ്ടപ്പോൾ തന്റെ ദാസി സില്പയെ യാക്കോബിനു ഭാര്യയായി കൊടുത്തു. അവൾ ഗാദ്, ആശേർ എന്നു രണ്ടു പുത്രന്മാരെ പ്രസവിച്ചു.

ഗോതമ്പു കൊയ്ത്തു കാലത്ത് രൂബേൻ വയലിൽ പോയി ദൂദായി പഴം കണ്ടെത്തി തന്റെ അമ്മ ലേയയുടെ അടുക്കൽ കൊണ്ടുവന്നു. റാഹേൽ ദൂദായി പഴം തനിക്കു കൂടി വേണമെന്നു ആവശ്യപ്പെട്ടു. എന്റെ ഭർത്താവിനെ കൂട്ടിക്കൊണ്ടുപോയതു നിനക്കു പോരായോ എന്റെ മകന്റെ ദൂദായി പഴവും വേണമോ? എന്നു ലേയ ചോദിച്ചു. ദൂദായി പഴത്തിനുവേണ്ടി റാഹേൽ ഭർത്താവിനെ ആ രാത്രിയിലേക്കു വിട്ടുകൊടുത്തു. ലേയയ്ക്കു വീണ്ടും യിസാഖാർ, സെബൂലൂൻ എന്ന രണ്ട് പുത്രന്മാർക്കും ദീന എന്ന പുത്രിക്കും ജന്മം നൽകി. വന്ധ്യതർക്കു ഒരു ഔഷധമായി ദൂദായി പഴം ഉപയോഗിക്കുന്നു. ദൂദായി പഴം സുഗന്ധം വീശുന്നു (ഉത്തമഗീതം 7.14) ദൈവം റാഹേബിന്റെ ഗർഭപാത്രം തുറന്നു. ഒരു മകനെ പ്രസവിച്ചു. ദൈവം എന്റെ നിന്ദ നീക്കിക്കളഞ്ഞു. ദൈവം എനിക്കു മറ്റൊരു മകനെ കൂടി തരും എന്നു പറഞ്ഞ് അവന് യോസേഫ് എന്നു പേരിട്ടു.

യാക്കോബ് തന്റെ സകല സമ്പാദ്യങ്ങളുമായി കനാനിലേക്കു യാത്ര തിരിച്ചു യാക്കോബ് അറിയാതെ റാഹേൽ ലാബാന്റെ വിഗ്രഹങ്ങൾ മോഷ്ടിച്ചു. ലാബാൻ പിന്നാലെവന്നു കൂടാരമെല്ലാം പരിശോധിച്ചു എങ്കിലും വിഗ്രഹം കിട്ടിയില്ല. റാഹേൽ അത് ഒട്ടകത്തിന്റെ ജീനിയുടെ അകത്ത് ഇട്ടിട്ട് അതിന്മേൽ ഇരുന്നു. യാത്രാമദ്ധ്യേ മാലാഖയുമായി മൽപിടിത്തത്തിൽ യാക്കോബിന്റെ പേര് ഇസ്രായേൽ എന്നു മാലാഖ മാറ്റി.

ശേഷം 22-ാം പേജിൽ. .

# നന്ദി, നന്ദി–ഒരായിരം നന്ദി ഈ ജീവിതത്തോട്

എണ്‍പതുകാരനായ അപ്പനെ ഒരു "ഫുൾ മെഡിക്കൽ ചെക്കപ്പിന്" കൊണ്ടു വന്നതാണ് മകനും മരുമകളും. വിദേശത്ത് സ്ഥിരതാമസമാക്കിയ മക്കൾക്ക് നാട്ടിലുള്ള അപ്പനെയും അമ്മയെയും കുറിച്ച് വളരെയേറെ ഭാരമുണ്ട്. തങ്ങളുടെ കൂടെ വന്ന് താമസിക്കാൻ പറഞ്ഞാൽ അവരവർക്ക് സമ്മതമല്ല. കൂടെ താമസിപ്പിച്ച് അവരുടെ ശുശ്രൂഷ ഏൽപ്പിക്കാൻ വിശ്വസ്തരായ ആൾക്കാരെ കിട്ടാനുമില്ല. തങ്ങളുടെ ജോലിയും മക്കളുടെ വിദ്യാഭ്യാസവുമൊക്കെ മുടക്കി മാതാപിതാക്കളെ ശുശ്രൂഷിക്കാൻ നാട്ടിൽ വന്നു നിൽക്കുക എന്നത് പ്രായോഗികവുമല്ല. ഇനി നല്ല സൗകര്യമുള്ള ഒരു നഴ്സിംഗ് ഹോമിൽ താമസിപ്പിക്കാം എന്നു വിചാരിച്ചാൽ "അപ്പനെയും അമ്മയെയും കൊണ്ട് വൃദ്ധസദനത്തിൽ തള്ളി" എന്ന് പഴിപറയുന്ന നാട്ടുകാരെ പേടിച്ച് അതും സാധിക്കില്ല. ഫുൾബോഡി ചെക്കപ്പിന് വന്ന മകൻ മനസ്സു തുറക്കുകയാണ്. എല്ലാം കേട്ടിരുന്ന അപ്പൻ പറയുന്നു "എനിക്കങ്ങനെ കാര്യമായ പ്രശ്നമൊന്നുമില്ലന്നേ.. പിന്നെ കുറച്ച് ഷുഗറും പ്രഷറും കൊളസ്ട്രോളും അതിപ്പോൾ ആർക്കാണ് ഇല്ലാത്തത്. ഇനി മുമ്പോട്ട് പോകുവാൻ വയ്യാതായാൽ വല്ല നഴ്സിംഗ് ഹോമിലും പോയി താമസിക്കുന്നതിലും എനിക്ക് വിരോധമില്ല. നാട്ടുകാർ എന്തുവേണമെങ്കിലും പറഞ്ഞോട്ടെ." നല്ല കാര്യവിവരത്തോടെയാണ് അപ്പച്ചൻ സംസാരിക്കുന്നത്. "അതല്ലേ അതിന്റെ ശരി" എന്ന് പറഞ്ഞ് അപ്പച്ചന്റെ നിലപാട് ഡോക്ടറും സാധൂകരിച്ചു.

പരിശോധനയൊക്കെ കഴിഞ്ഞ് ഇറങ്ങാൻ നേരം അപ്പച്ചൻ ഡോക്ടറായ് എനിക്കൊരു കാര്യം പറയാനുണ്ട് എന്ന ആമുഖത്തോടെ പറഞ്ഞു "എനിക്ക് ചിലരെയൊക്കെ ഒന്നു കാണണം എന്നുണ്ട്. ഞാൻ ചെറുപ്പത്തിൽ വീണ് കാലൊടിഞ്ഞപ്പോൾ സ്വന്തം വീട്ടിൽ താമസിപ്പിച്ച് ചികിൽസിച്ച വൈദ്യൻ വയസ്സേറെയായി മകന്റെ വീട്ടിൽ താമസിക്കുന്നുണ്ട്. അങ്ങേരെപോയി ഒന്നു കാണണം. പിന്നെ എന്റെ ജീവിതം തിരിച്ചു വിട്ട ഒരു അധ്യാപകനുണ്ട്. അദ്ദേഹത്തിനും ഏറെ വയസ്സായി. ഒന്നു പോയി കാണണം. തനിയെ യാത്ര ചെയ്യാവുന്ന പ്രായത്തിൽ ആണെങ്കിൽ ഞാൻ ആരുടെയും കാലു പിടിക്കില്ലായിരുന്നു. ഡോക്ടർ ഇവനോടൊന്നു പറയണം ഈ രണ്ടു പേരെയും ഒന്നു പോയി കാണണം. ദൂരം കുടുതലാണ്. യാത്ര ചെയ്താൽ അപ്പന് വയ്യാതാകും എന്നു പറഞ്ഞ് ഇവൻ ഉടക്കി നിൽക്കുകയാ. ഡോക്ടർ പറഞ്ഞാൽ ഇവൻ കേൾക്കും". കൂടുതലൊന്നും പറയേണ്ടി വന്നില്ല– "അപ്പന് അത്ര ആഗ്രഹമാണെന്ന് ഞാൻ അറിഞ്ഞില്ല. ഞാൻ നാളെത്തന്നെ കൊണ്ടുപോകാം" എന്ന് മകൻ പറഞ്ഞു.

തെളിഞ്ഞ മനസ്സോടെ അവർ യാത്രയായി.

പരിശോധനാ റിപ്പോർട്ടുകൾ വാങ്ങാനായി ഒരാഴ്ച കഴിഞ്ഞ് അപ്പനും മകനും വീണ്ടും വന്നു. മകൻ പറഞ്ഞു "എന്റെ ഡോക്ടറെ, ഞാൻ ജീവിതത്തിൽ വലിയ ഒരു പാഠം പഠിച്ചു–നന്ദിയുള്ളവനായിരിക്കുണമെന്ന്. ആ പാഠം അപ്പൻ എന്നെ പഠിപ്പിച്ചു. അപ്പൻ മാത്രമല്ല, ചെന്നു കണ്ട വൈദ്യനും അധ്യാപകനും ജീവിതത്തിൽ ഇതുപോലെ ഒരു സന്തോഷമനുഭവിച്ച് കാണില്ല.




ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

അവരുടെ ആരുടെയും ഓർമ്മയ്ക്ക് ഒരു കുറവുമില്ല. പഴയ കാര്യങ്ങൾ ഒക്കെ ഏറെ നേരം പറഞ്ഞു. ചിരിച്ചു. അവർ ഞങ്ങൾക്ക് ഭക്ഷണം തന്നു. ഒന്നു ഓടിക്കേറി പോരാമെന്ന് വിചാരിച്ചാണ് പോയത്. പക്ഷേ ഞാൻ ഒരു തിരക്കും കൂട്ടിയില്ല. എന്റെ ജീവിതത്തിലും ഒരുപാട് തിരിച്ചറിവുകൾ ഉണ്ടായ ദിവസങ്ങളായിരുന്നു അവ. വൃദ്ധന്റെ കണ്ണുകൾ നിറയുന്നുണ്ടായിരുന്നു, ശബ്ദം ഇടറുന്നുണ്ടായിരുന്നു. വളരെ സന്തോഷമായി അവർ മടങ്ങി.

പോസിറ്റീവ് മെന്റൽ ഹെൽത്തിന്റെ ഏറ്റവും വലിയ ചില ഗുണങ്ങൾ മനോവിജ്ഞാനീയം തിരിച്ചറിഞ്ഞിട്ടുണ്ട് ക്ഷമിക്കാനുള്ള കഴിവ്, തങ്ങളിൽ നിന്നും വ്യത്യസ്തമായവരേയും തങ്ങളുടേതിൽ നിന്ന് വ്യത്യസ്തമായതിനേയും സഹിഷ്ണുതയോടെ കാണാനുള്ള കഴിവ്, തങ്ങൾക്ക് ഏതെങ്കിലും ഉപകാരം ചെയ്തവരോടുള്ള നന്ദി, എല്ലാത്തിനെയും അല്പം തമാശയോടെ കാണാനുള്ള കഴിവ്, സഹജീവികളോടുള്ള പാരസ്പര്യം, ഈ പ്രപഞ്ചത്തിന്റെ ഒരു ചെറിയ ഭാഗമാണ് താൻ എന്നുള്ള തിരിച്ചറിവ് എന്നീ ഘടകങ്ങളാണ് മാനസികാരോഗ്യത്തിന്റെ അളവുകോൽ.

Forgiveness, Tolerance, Fratitutde, Humour, Empathy and Transcendence എന്ന ഷഡ് ഗുണങ്ങളെ ഒന്നു സൂക്ഷിച്ചു നോക്കുക–ഇവ തന്നെയല്ലേ മശിഹായുടെ സുവിശേഷം ജീവിതത്തിലേക്ക് പകർത്തുമ്പോൾ ഒരു വ്യക്തിയിലുണ്ടാകുന്ന സദ്ഫലങ്ങൾ!

തന്നെ ചെറുപ്പത്തിൽ ശുശ്രൂഷിച്ച വൈദ്യനോടും വിദ്യ അഭ്യസിച്ച ഗുരുനാഥനോടും ഉള്ള നന്ദി ഹൃദയത്തിൽ സൂക്ഷിക്കുകയും അത് പ്രകടിപ്പിക്കാൻ അവസരമുണ്ടാക്കി അത് ചെയ്യുകയും ചെയ്ത ആ മനസ്സ് തീർച്ചയായും വലിയ ഒരു സുവിശേഷം തന്റെ തലമുറകൾക്ക് പകർന്നു നൽകുകയായിരുന്നു.

നമുക്ക് പരാതിക്കാരും പരിഭവക്കാരും ആകാതിരിക്കാം. നന്ദിയുള്ളവരായിരിക്കാം. നന്ദി പ്രകാശിപ്പിക്കുന്നവരായി മാറാം. എല്ലാവരോടും നന്ദി, എല്ലാത്തിനുവേണ്ടിയും നന്ദി!



## നിരീക്ഷണം
17-ാം പേജിൽ നിന്നും...

യഥാർത്ഥ സുരക്ഷിതത്വം ഇല്ല. നിതാന്ത ജാഗ്രത വേണം. സമ്പദ് വ്യവസ്ഥയുടെ പരിമിതി മനുഷ്യൻ ഗ്രഹിക്കണം. നിസ്സഹായത അംഗീകരിക്കണം. തിരുത്തലുകൾ വരുത്താനുള്ള അവസരങ്ങളാണ് മഹാമാരികൾ. ദൈവ ഭയം വർദ്ധിക്കണം. ജീവിതത്തിന്റെ നശ്വരത ഗ്രഹിക്കണം. അതിജീവന മാർഗ്ഗമം വിഷമം പിടിച്ചതാണ്. പക്ഷേ, ദൈവശക്തിയാൽ അതു സാധിക്കും.

കൂടുതൽ പ്രതികൂല നാളുകൾ വരാം എന്ന ചിന്ത വേണം. ആത്മതപനത്തിലൂടെയും പൂർണ്ണസമർപ്പണത്തിലൂടെയുമാണ് പ്രതിസന്ധികൾ തരണം ചെയ്യേണ്ടത് സമ്മർദ്ദങ്ങളിൽ ജനത്തെ ചേർത്തു നിർത്തണം. സ്വാർത്ഥതപരമായത ജീവിത ശൈലിയെക്കുറിച്ച് പശ്ചാത്തപിക്കണം. തെറ്റുകൾ തിരുത്തണം. നമ്മുടെ പരീക്ഷണ നിരീക്ഷണങ്ങളിൽ ആത്മീയതയും ധാർമ്മികതയും ഉണ്ടാകണം. ചൈതന്യമില്ലാതെ ആരാധിക്കുന്നതും മഹാമാരികൾ വരുത്തിവയ്ക്കും എന്ന ചിന്തയും സഭാപിതാക്കന്മാരിലുണ്ട്. ദയാവായ്പ് എന്ന വികാരമാണ് എല്ലാറ്റിനേയും യോജിപ്പിച്ചു നിർത്തുന്നത്. ദൈവ വിജ്ഞാനീയത്തിൽ മാത്രമല്ല, പ്രപഞ്ച വിജ്ഞാനീയത്തിലും രഹസ്യാത്മകത എന്ന യാഥാർത്ഥ്യമുണ്ട്. പ്രകൃതി ദുരന്തങ്ങൾക്കു പിന്നിലും ദൈവികോദ്ദേശ്യവും ദൈവമനസ്സും ഗ്രഹിക്കണം. തിന്മ വർദ്ധിക്കുമ്പോൾ പ്രപഞ്ചതാളം നഷ്ടപ്പെടുന്നു.

പ്രകൃതി ദുരന്തങ്ങളും മഹാമാരികളും പ്രകൃതിയുടെ നിയമങ്ങളിൽപ്പെട്ടതാണ്. അധീശ മനോഭാവത്തോടെ മനുഷ്യർ പ്രകൃതിയെ ചൂഷണം ചെയ്താൽ തിരിച്ചടി ലഭിക്കുന്നതും പ്രകൃതിനിയമമാണ്. സമ്പൂർണ്ണ ജീവിതത്തിന്റെയും കാലയുഗ പൂർണ്ണതയുടെയും പശ്ചാത്തലത്തിലാണ് മഹാമാരികളെ വിലയിരുത്തേണ്ടത്. മനുഷ്യന്റെ അളവുകോലുകളെല്ലാം അപൂർണ്ണമാണെന്നും സഭാപിതാക്കന്മാർ ഉദ്ബോധിപ്പിക്കുന്നു.



## പെൺവെളിച്ചം...
20-ാം പേജിൽ നിന്നും...

യാക്കോബ് കനാനിൽ നിന്നു ബഥേലിലേക്കുള്ള യാത്രാമദ്ധ്യേ എഫ്രാത്തയിൽ വച്ച് റാഹേലിനു പ്രസവവേദന കഠിനമായി ഒരു മകനെ പ്രസവിച്ചു. അവന് എന്റെ ദുഃഖത്തിന്റെ പുത്രൻ-ബർകീസാ എന്നു പേരു വിളിച്ചു. യാക്കോബ് അവനെ ബെൻയോമീൻ എന്നു വിളിച്ചു. റാഹേൽ മരിച്ചു. എഫ്രാത്തക്കുള്ള വഴിയിൽ അടക്കം ചെയ്തു. യാക്കോബ് അവിടെ ഒരു തൂൺ നാട്ടി അതാണ് റാഹേലിന്റെ സ്തൂപം. റാഹേൽ 36-ാമത്തെ വയസിൽ പ്രസവത്തോടുകൂടി മരിച്ചു. സംഭവ ബഹുലമായ റാഹേലിന്റെ ജീവിതത്തിൽ പ്രണയം, അസൂയ, വഞ്ചന, ഉപജാപം, മോഷണം, വന്ധ്യത തുടങ്ങിയ കാര്യങ്ങളാൽ സമ്പുഷ്ടമാണ്.

**പാഠങ്ങൾ**

ദൈവമാണ് എല്ലാം നിയന്ത്രിക്കുന്നത്. അസൂയകൊണ്ട് ആരും ഒന്നും നേടുകയില്ല. മറ്റുള്ളവരെ സ്നേഹിക്കാൻ ശ്രമിക്കുക. പകവീട്ടൽ ഉപേക്ഷിക്കുക (റോമർ 12:19,20) ദൈവം തരുന്നതുകൊണ്ട് തൃപ്തിപ്പെടുക. കുട്ടികൾ ദൈവത്തിന്റെ ദാനമാണ്. ദൈവം തന്റെ വാഗ്ദാനം നടപ്പാക്കും.



# സ്വപ്നം മഴയിൽ

ഫാ. അലക്സ്. പി. ജോർജ്ജ്

മണ്ണിനടിയിൽ വിത്തിന്റെ സ്വപ്നം
മഴത്തുള്ളി പെയ്തിറങ്ങി
തന്റെയുള്ളിൽ നിന്നും
മുളപൊട്ടിയുയരുന്നതാണ്
മഴയിൽ.......................

മരത്തിൽ ഇലയുടെ സ്വപ്നം
മഴപെയ്ത് തോർന്നൊഴിഞ്ഞ്
തങ്ങി നിൽക്കുന്ന നീർത്തുള്ളികൾ
ആകാശ വിശേഷങ്ങൾ
ചെവിയിലോതുന്നതാണ്.
മഴയിൽ.......................

വേനലിൽ വാടിതളർന്ന
പുൽനാമ്പിന്റെ സ്വപ്നം
മഴയുടെ നനവിൽ
പുതിയ മുളപൊട്ടി
വാടാതെ നിൽക്കുന്നതാണ്.
മഴയിൽ ..... .... ............

കടലിന്റെ സ്വപ്നം
കൊടിയ വേനലിൽ
നീരാവിയായി ഉയർന്നു പൊങ്ങിയ
ജലമക്കളുടെ മടങ്ങി വരവാണ്
മഴയിൽ .. . .... .. .. . . . .

വരണ്ട മണ്ണിന്റെ സ്വപ്നം
മഴയിൽ കുതിർന്ന തന്നെ
കുഴച്ച് പാത്രമാക്കുവാൻ
കുശവൻ വരുന്ന നിമിഷമാണ്.
മഴയിൽ..... .... .......... ..

എന്റെ സ്വപ്നം
മഴപെയ്തിനൊപ്പം അയാൾ
ഇളം ചൂട് നിറഞ്ഞ കൈകൾ കൊണ്ട്
എന്നെ മൂടുന്നു.
എന്റെ നിദ്രയെ ഭഞ്ജിക്കാതെ
അയാൾ നടന്നു മറഞ്ഞു.
മഴ തോർന്ന പുൽമേട്ടിൽ
ആരുടേയോ കാൽപാദം
തെളിഞ്ഞു കാണുന്നു.
എന്റെ വേദനകൾക്ക് ആശ്വാസവും
ഭയത്തിന് പകരം ധൈര്യവുമേകി
മറഞ്ഞുപോയ സാന്നിദ്ധ്യമേ കുപ്പുകൈ.




റോഷിണി വർഗ്ഗീസ്
തിരുവല്ല

# അങ്കം

ലോകം വലിയൊരു അങ്കത്തട്ടാണ്. എവിടെയും ഒന്നാമതെത്തണം എന്ന ത്വര. രാജ്യങ്ങൾ തമ്മിലായാലും രാഷ്ട്രീയത്തിലായാലും ഉദ്യോഗരംഗത്തായാലും ക്ലാസ്സിലായാലും ഒരേ മത്സരം. അടുത്തിരിക്കുന്ന കുട്ടിയ്ക്കു ബുക്ക് കാട്ടികൊടുക്കരുത്, ട്യൂഷനു പോകുന്നയിടം പറഞ്ഞു കൊടുക്കരുത്, എന്നിങ്ങനെ മത്സരത്തെ ആവോളം പ്രോത്സാഹിപ്പിക്കുന്ന മാതാപിതാക്കളുമുണ്ട് നമുക്കിടയിൽ. തോറ്റുപോയാൽ ബ്ലെയിഡോ, കയറോ എടുക്കുന്ന ചഞ്ചലചിത്തരായ കുട്ടികളും! ആരോഗ്യകരമായ മത്സരം വളർച്ചയ്ക്ക് നല്ലതാണെന്നു പറയാറുണ്ട്. പക്ഷെ മിക്കപ്പോഴും അത് അതിരു വിട്ട വാശിയിലേക്കും പകയിലേക്കും കത്തിപ്പടരുന്നത് കാണാം. മത്സരത്തിൽ നിന്നും ശത്രുതയുണ്ടാകുന്നു. അസൂയ, ക്രൂരത, വെറുപ്പ് ഇവ വളരുന്നു.

മലയാളികൾക്കു ഞണ്ടിന്റെ സ്വഭാവമുണ്ടെന്നു കേട്ടിട്ടുണ്ട്. മുമ്പേ കയറിപ്പോകുന്നവന്റെ കാൽപിടിച്ച് പുറകോട്ടു വലിക്കും. ഒരുത്തനെയും വളരാൻ വിടാത്ത ഗൗരവതരമായ ഒരു ദുശ്ശീലം. വാഹനമോടിക്കുന്ന മലയാളി പുരുഷന്മാരെ ശ്രദ്ധിച്ചു നോക്കൂ. മിക്കവരും ഓവർസ്പീഡുകാരാണ്. ആരെയും ഓവർടേക്ക് ചെയ്യാൻ അനുവദിക്കയുമില്ല. ക്യാമറയിൽ പതിഞ്ഞാലെന്താ, ഫൈൻ കൊടുത്താൽ മതിയല്ലോ. എന്നാലും മറ്റൊരുത്തൻ അങ്ങിനെ മുമ്പിൽ കയറി പോകണ്ടാ.

വി. വേദപുസ്തകത്തിൽ മത്സരങ്ങളുടെ പല കഥകളുണ്ട്. അസൂയമൂത്ത് ആദ്യകൊല നടത്തിയ കായേൻ, ജേഷ്ഠന്റെ അവകാശങ്ങൾ തട്ടിയെടുത്ത യാക്കോബ്, യേശു രാജത്വം പ്രാപിച്ചു വരുമ്പോൾ ഇരുവശത്തും മന്ത്രിമാരായി ഉപവിഷ്ടരാകാൻ സ്വപ്നം കണ്ട രണ്ട് അരുമ ശിഷ്യർ...

ബൈബിളിൽ തന്നെ ഇതിനു ചില അപവാദങ്ങളും കണ്ടെടുക്കാം. ശൗൽ രാജാവിന്റെ മകനും അനന്തരാവകാശിയുമായ യോനാഥാൻ രാജകുമാരൻ. ഫെലിസ്ത്യ സൈന്യത്തെ വിറപ്പിച്ച യോദ്ധാവായിരുന്നു (1 ശമു 14). എന്നിട്ടും യിശ്ശായിയുടെ മകനും ആട്ടിടയനുമായ തന്റെ തോഴൻ ദാവീദിന് കിരീടസ്ഥാനം സ്വമനസ്സാലെ വിട്ടുകൊടുക്കുന്നതു കാണുമ്പോൾ കോരിത്തരിച്ചുപോകും. ഇതിനിടെ പിതാവായ ശൗൽ മകനെ ശാസിക്കുന്നുമുണ്ട്. എന്നിട്ടും 'നീ ഇസ്രയേലിനു രാജാവാകും; അന്നു ഞാൻ നിനക്കു രണ്ടാമനും ആയിരിക്കും' (1 ശമു 23:16,17) എന്നു പറഞ്ഞു കൊണ്ട് ഭാവി രാജാവായി ദാവീദിനെ അവരോധിച്ച യോനാഥാൻ ദൈവയിഷ്ടം അറിഞ്ഞു പ്രവർത്തിക്കുകയാണ്.

മരുഭൂമിയിൽ നിന്നിറങ്ങി വന്ന ഒരു കൊടുങ്കാറ്റായിരുന്നു സ്നാപകയോഹന്നാൻ. തന്നെ ഒരു പ്രവാചകനോ മിശിഹാ തന്നെയോ എന്നു വിശ്വസിച്ച ഒരു വമ്പിച്ച ജനക്കൂട്ടത്തിന്റെ ഗുരുവായി മാറിയ സ്നാപകൻ ക്രിസ്തുവിനെ കാണുന്നതോടെ, 'അതാ ദൈവത്തിന്റെ കുഞ്ഞാട്', 'ഞാനോ കുറയണം; അവനോ വളരണം' എന്ന സ്വർണ്ണമൊഴികൾ ഉച്ചരിച്ചുകൊണ്ട് പൊതുരംഗത്ത് നിന്നും പിന്മാറുകയാണ്. സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ ഏറ്റവും മഹാൻ എന്നു യേശു സർട്ടിഫിക്കറ്റു നൽകിയ താപസശ്രേഷ്ഠൻ' ഇന്നത്തെ ചെറുപ്പക്കാർക്കും പൊതുരംഗത്തു പ്രവർത്തിക്കുന്ന ഏവർക്കും മാതൃകയാക്കാവുന്ന രണ്ടു യുവാക്കളാണ് യോനാഥനും യോഹന്നാനും – ക്രിസ്തുവിന്റെ എളിമയാക്കലിന്റെ സുവിശേഷം ജീവിതത്തിൽ പകർത്തിക്കാട്ടിയവർ'.

ഇന്നു റിയാലിറ്റിഷോകളും കോമഡി ഉത്സവങ്ങളും മാത്രം ലക്ഷ്യം വെക്കുന്ന കുട്ടികളേ, മാതാപിതാക്കളേ, വിനയാന്വിതരുടെ പകമാർന്ന ഒരു തലമുറയെ ഇന്നാവശ്യമുണ്ട്. പാട്ടുമത്സരങ്ങൾക്കു പുറമെ അവരെ നീന്തലും ലൈംഗിക വിദ്യാഭ്യാസവും സോഷ്യൽ മീഡിയായുടെ ശരിയായ ഉപയോഗവും ഒക്കെ പഠിപ്പിച്ചെങ്കിൽ! എത്രയോ ചെറുപ്പക്കാരാണ് നിത്യവും മുങ്ങിമരണങ്ങളിൽ അറ്റുപോകുന്നത്, ലഹരിയുടെയും ലൈംഗികതയുടെയും നീരാളിപ്പിടുത്തത്തിൽ ശ്വാസം കിട്ടാതെ ഒടുങ്ങുന്നത്!

പ്രീഡിഗ്രിക്ക് ഇംഗ്ലീഷ് ക്ലാസ്സിൽ പഠിച്ച ഒരു പാഠം ഓർമ്മയിൽ വരുന്നു. നാസികളുടെ കാലത്തെ ഒരു ഒളിമ്പിക്സ്. ജർമ്മനിയുടെ ചാമ്പ്യൻ ലൂസ് ലോങ് എന്ന വെള്ളക്കാരനും അമേരിക്കയുടെ കന്നി അത്‌ലറ്റായ ജെസ്സെ ഒവൻസ് എന്ന കറുത്തവർഗ്ഗക്കാരനും തമ്മിൽ ലോങ് ജംപിൽ മാറ്റുരയ്ക്കുന്നു. ആദ്യത്തെ രണ്ടു ട്രയലിലും ജെസ്സെ ഫൗൾ വരുത്തി. വിഷണ്ണനായി നിൽക്കുന്ന അദ്ദേഹത്തിന്റെയടുത്തേക്ക് സൗമ്യനായ ലൂസ് ലോങ് ചെന്നു. 'starting line ൽ നിന്നല്പം പുറകോട്ടു മാറ്റി കാൽ വച്ചുകൊണ്ട് ചാടി നോക്കൂ.' ആ ഉപദേശം ഫലിച്ചു. ജെസ്സെ ഒവൻസ് ഒന്നാമനായി സ്വർണ്ണം നേടുന്നു, ലൂസ് ലോങ് വെള്ളിയും. രണ്ടു കളിക്കാർ തമ്മിലുള്ള ഈ sportsmanship ലോകമിന്നും വാഴ്ത്തുന്നു. വിക്ടറി സ്റ്റാൻഡിൽ ക്രിസ്തുവിനെ മണക്കുന്ന ലൂസ് ലോങും പവിലിയനിൽ അരിശം മൂത്ത് പല്ലു കടിക്കുന്ന ഹിറ്റ്ലറും!!

'മദമത്സരം ചിന്തിച്ചു ചിന്തിച്ചു മതികെട്ടു നടക്കുന്നിതു ചിലർ, സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചു നാണം കെട്ടു നടക്കുന്നിതു ചിലർ'. ('ജ്ഞാനപ്പാന', പൂന്താനം)

പ്രൊഫ.മേരി മാത്യു

# സ്ത്രൈണ മകുടമായ അമ്മ



ദൈവപുത്രനു മാതാവാകുവാൻ പിതാവിനാൽ തെരഞ്ഞെടുക്കപ്പെട്ട പരിശുദ്ധ കന്യകാ മറിയം ദൈവപുത്രനെ ഉദരത്തിൽ വഹിക്കുകയും പിന്നീട് മാതാവിന്റെ ശ്രേഷ്ഠദൗത്യങ്ങളെല്ലാം നിർവ്വഹിക്കുകയും കർത്താവിന്റെ ഇഹലോകവ്യാപാരകാലത്ത് സദാ സഹയാത്രികയായി പ്രിയ മകനെ അനുയാത്ര ചെയ്ത അനുഗ്രഹിക്കപ്പെട്ട പ. അമ്മയുടെ ശൂനോയോ പെരുന്നാൾ ആഗസ്റ്റ് പതിനഞ്ചിന് മോറാനായ പെരുന്നാളായി ആചരിക്കുന്നു.

സ്ത്രീ എന്തായിരിക്കണമെന്നും എങ്ങനെയായിരിക്കണമെന്നും ആരായിരിക്കണമെന്നുമുള്ള ചോദ്യത്തിന് വ്യക്തമായ മറുപടിയാണ് ദൈവവാഹകയായ പ.അമ്മ. ദൈവത്തിന്റെ മാനവീകരണത്തിന്റെ ഗോവണിയും നിയമപ്പെട്ടകവും മന്ന നിക്ഷേപിത ചെപ്പും അഹരോന്റെ തളിർത്ത വടിയുമാണ് പ. അമ്മ. വിശ്വാസത്തിന്റെ, സഹനത്തിന്റെ, സ്നേഹത്തിന്റെ, കരുണയുടെ, മനോബലത്തിന്റെ, യഥാർത്ഥ സ്ത്രൈണ നേതൃത്വത്തിന്റെ വിസ്മയമായ കന്യക മറിയം ഏതുകാലഘട്ടത്തിലും സ്ത്രീകൾക്ക് വ്യക്തമായ ഉണർവ്വും ജൈവികമായ ജാഗ്രതയും പ്രദാനം ചെയ്യുന്നു. കല്ലടാവിലും, കാനാവിലും, കുരിശിൻചുവട്ടിലും, ഇത്രമേൽ സമർപ്പിതയും വിനീതയും സ്ഥിതപ്രജ്ഞയുമായി എക്കാലത്തും മാതൃകയായി. 'കൃപ നിറഞ്ഞവളെ നിനക്കു സമാധാനം' എന്ന് ഗബ്രിയേൽ മാലാഖയും (ലൂക്കോസ് 1:23), 'സ്ത്രീകളിൽ നീ വാഴ്ത്തപ്പെട്ടവൾ എന്റെ കർത്താവിന്റെ അമ്മ' (ലൂക്കോസ് 1:42) എന്ന് എലിശബേത്തും വിശേഷിപ്പിച്ച സ്ത്രീത്വത്തിന്റെ മകുടമാണ് കന്യക മറിയം.

ജീവിത വഴികളിൽ അമ്മ പുലർത്തിയ മനോഭാവം; പരിഭവങ്ങളില്ലാതെ ജീവിതമെന്നും പൂർണ്ണ സമർപ്പിത ശുശ്രൂഷയാക്കിയ മാതൃകാരത്നം. ദേവാലയത്തിൽ നിന്നും ലഭിച്ച ആത്മിക ശോഭയിൽ ദൈവശബ്ദം ശ്രദ്ധയോടെ ശ്രവിച്ച് സംശയദൂരീകരണം നടത്തി തെളിഞ്ഞ പുഴപോലെ ഒഴുകിക്കൊണ്ടേയിരുന്ന ജീവിതപ്രയാണം. കല്ലിനേക്കാൾ കൂർത്ത നൊമ്പരങ്ങളെ മധുരമാക്കിയ അമ്മ. ബദ്ധപ്പെട്ട ഓട്ടത്തിൽ നിന്നും ആരംഭിക്കുന്നതാണ് ശുശ്രൂഷയെന്നു പഠിപ്പിച്ച ജീവിതം, ആത്മ നിയന്ത്രണത്തിന്റെ മകുടമായി മനസ്സിൽ സംഗ്രഹിക്കുന്നതിൽ ശക്തയായി, കാരുണ്യത്തിലും നിസ്വാർത്ഥതയാലും പ്രശംസയിൽ നിന്നകന്ന് മാതൃകാഭാവമായ അമ്മ, മാറി നിൽക്കുന്നതിന്റെ സൗന്ദര്യം അതിധന്യർ മാത്രം നുകർന്ന രുചിക്കൂട്ടാണെന്ന് ജീവിതം കൊണ്ടു പഠിപ്പിച്ച പ.അമ്മ പ്രതിസന്ധികളിൽ, സങ്കടങ്ങളിൽ, പരിശോധനകളിൽ, പ്രയാണങ്ങളിൽ, മകനേറ്റ അതിവേദനകളിൽ ഭയപ്പെടേണ്ട എന്ന ദൈവിക ശബ്ദം തിരിച്ചറിഞ്ഞ കൃപയുടെ സാന്നിധ്യമായിരുന്നു. ഉല്ലാസത്തോടും ആനന്ദത്തോടും ദൈവത്തെ സ്തുതിച്ച് പാടിയ ഗാനം എത്രയോ അർത്ഥസമ്പുഷ്ടമാണ് (ലൂക്കോസ് 1:46-55). ദൈവ മാതാവായിത്തീരുക എന്ന പദവി ദൈവമേകിയ

വൻകാര്യമാണെന്നും (ലൂക്കോസ്1:49) ഇത് ദൈവികവാഗ്ദാനത്തിന്റെ പൂർത്തീകരണമാണെന്നും വി.മറിയം പാടുന്നു.

കാലസമ്പൂർണത വന്നപ്പോൾ ദൈവം തന്റെ പുത്രനെ സ്ത്രീയിൽ നിന്നു ജനിച്ചവനായി ന്യായപ്രമാണത്തിൻ കീഴ് ജനിച്ചവനായി നിയോഗിച്ചയച്ചു.(ഗലാത്യർ 4:4) പഴയനിയമ പ്രവാചകന്മാരും ക്രിസ്തുവിന്റെ ജനനത്തെക്കുറിച്ച് പ്രതിപാദിച്ചിട്ടുണ്ടല്ലോ.

യഹൂദ്യയിലെ ബേത്‌ലഹേമിലേക്ക് പൂർണ്ണഗർഭാവസ്ഥയിലുള്ള യാത്ര (ലൂക്കോസ്2:4-5), കല്ലടാവിലെ പ്രസവം, അതിനെതുടർന്നുള്ള കാര്യങ്ങൾ (ലൂക്കോസ് 2:7) വൃദ്ധനായ ശിമയോന്റെ പ്രവചനം (ലൂക്കോസ് 2:35) മിസ്രമിലേക്കുള്ള ഓടിപ്പോക്ക് (മത്തായി 2:14) യാത്രയിലെ ബുദ്ധിമുട്ടുകൾ, ഹെരോദാവിനെ ഭയപ്പെട്ട് ഗലീലയിലെ നസ്രേത്തിലേക്കുള്ള പ്രയാണം (മത്തായി 2:22-23) ബാലനായ യേശുവിനെ കാണാതെ യെരുശലേമിലുള്ള യാത്ര (ലൂക്കോസ് 2:43 46) ജോസഫും മറിയയും കടന്നുപോയ രക്ഷാകർത്തൃത്വത്തിന്റെ വ്യഥകൾ ഇത്രമേൽ സമചിത്തതയോടെ അഭിമുഖീകരിച്ചപ്പോൾ ജീവിതംകൊണ്ട് ഏതു തലമുറയും സങ്കടങ്ങളെ തളരാതെ തകരാതെ ആത്മസംയമനത്തോടെ ഏറ്റെടുക്കുന്നതിന് അമ്മ മറിയം ജീവിതംകൊണ്ട് ദൂതു പകരുകയും ശക്തിപ്പെടുത്തുകയും ചെയ്യുന്നു. യഥാർത്ഥ്യങ്ങളേല്പിക്കുന്ന വിങ്ങലുകളെ കൃപ ഏകുന്ന ഊർജ്ജത്തിൽ നിന്നുള്ള ശക്തിയോടെ സ്വീകരിക്കുവാനുള്ള സന്നദ്ധതയാണ് വിശ്വാസിയിൽ തെളിയേണ്ടതെന്നു പഠിപ്പിക്കുന്നു.

കയ്പിന്റെ അനുഭവത്തിലും ഭാഗ്യവതിയാണ് വി.മറിയം. കൃപ നിറഞ്ഞവളും കർത്താവ് കൂടെയുള്ളവളും സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവളും സ്ത്രീകളുടെ നിന്ദമാറ്റിക്കളഞ്ഞവളുമായ പ.അമ്മ മനുഷ്യവർഗ്ഗത്തിന്റെ അമ്മയാണ്. കർത്താവിന്റെ ശിഷ്യസമൂഹം പ.അമ്മയ്ക്കു നൽകിയ ആദരവിന്റെ മകുടോദാഹരണമാണ് പ.തോമാശ്ലീഹായാൽ മലങ്കരയുടെ മണ്ണിൽ പ.ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ ദേവാലങ്ങൾ സ്ഥാപിതമായത് തന്നെ.

'ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ (ലൂക്കോസ്1:38)എന്ന മൊഴി വിശ്വാസം, വിനയം, വിവേകം, വിധേയത്വം, വിപദിധൈര്യം എന്നിവയാൽ അലംകൃതയായിരുന്നു പ.കന്യകമറിയം എന്നതിനും ധന്യമായ ഉദാഹരണമാണ്. യേശു ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും മുതിർന്നുവന്നു (ലൂക്കോസ് 5:52). ക്രിസ്തീയ കുടുംബത്തിൽ ദൈവം ഏല്പിക്കുന്ന ഉത്തരവാദിത്തങ്ങളിൽ അശക്തരായവർക്ക് ശക്തി പകരുന്ന കൃപാസാന്നിധ്യമാണ് വി.ദൈവമാതാവ്. കണ്ണീരാൽ വ്യഥിതമായ ഹൃദയങ്ങളെ ചേർത്ത് നിർത്തി സാന്ത്വനമേകുന്ന കാരുണ്യപ്രവാഹമാണ്. ആമസോൺ വനത്തിലകപ്പെട്ടുപോയ നാലുകുഞ്ഞുങ്ങളിൽ ജ്യേഷ്ഠസഹോദരി ലെസ്ലി ഇളയവരുടെ ജീവനുവേണ്ടിപെട്ട പങ്കപ്പാടുകളിൽ സ്ത്രൈണ ബലമുണ്ട് സമർപ്പിതവും സഹനാധിഷ്ഠിതവുമായ സ്നേഹത്തിന്റെ ത്യാഗോജ്ജ്വല ശുശ്രൂഷയുടെ പ്രലംബനങ്ങളിലെല്ലാം അമ്മ മറിയത്തിന്റെ മധുരമായ കയ്പ് അല്ലാതെ എന്താണുള്ളത്?

നവകാലത്ത് നമ്മിലേക്ക് തന്നെ സൂക്ഷ്മപഠനം നടത്തേണ്ടതുണ്ട്. കരുണയോടെ നീതിക്കുവേണ്ടി നിലകൊള്ളുവാൻ ഇനിയും എത്രമേൽ ശ്രദ്ധിക്കേണ്ടതുണ്ട്? സോഷ്യൽ മീഡിയായോടുള്ള അനാവശ്യമായ ആഭിമുഖ്യം പ്രാർത്ഥനാജീവിതത്തിലെ നിഷ്ഠാനഷ്ടപ്പെടുത്തിയിട്ടില്ലേ? ചെറിയകാര്യങ്ങൾ പോലും അനേകരെ അറിയിക്കുവാനുള്ള വെമ്പൽ വർദ്ധിച്ചതിൽ തിരുത്തൽ ആവശ്യമല്ലേ? ഹൃദയത്തിൽ സംഗ്രഹിക്കുവാൻ അമ്മ മറിയം ജീവിതം കൊണ്ട് പഠിപ്പിച്ചതിൽ നിന്നും നാം വ്യതിചലിച്ചിട്ടില്ലേ? തലമുറകളെ ഓർത്ത് നാം കൂടുതൽ മാതൃകയാകുവാനും ദൈവസന്നിധിയിൽ സങ്കടയാചന സമർപ്പിക്കുവാനും വിനയമുള്ളവരാകേണ്ടതല്ലേ? പ്രദർശനപരതയും പരസ്യവും ക്രൈസ്തവ സ്നേഹത്തിന് എതിരാണെന്ന തിരിച്ചറിവിലേക്ക് വളരുവാൻ പുനർചിന്തയോടെ പ.അമ്മയോട് മധ്യസ്ഥത യാചിക്കാം. സത്യ അനുതാപത്തോടെ അനുഗ്രഹകരമായ നോമ്പ് ആചരണത്താൽ കൂടുതൽ വെൺമയുള്ള മാനസികാവസ്ഥ ഉളവാകുന്നതിന് കണ്ണുനീരോടെ പ്രാർത്ഥിക്കാം.

ശൂനോയോ പെരുന്നാൾ ആചരണത്തിൽ കൂടുതൽ വെളിച്ചത്തിലേക്ക്, തെളിമയിലേക്ക്, എളിമയിലേക്ക്, നിറവിലേക്ക്, പലതിൽ നിന്ന് ഒന്നിലേക്ക് വളരുവാൻ പറയാതെ പറഞ്ഞു തന്നു കൊണ്ടേയിരിക്കുന്ന സൗമ്യതയുടെ ധന്യസാന്നിദ്ധ്യമാണ് പ.ദൈവജനനി. പ.അമ്മേ എല്ലാവർക്കുമായി മധ്യസ്ഥത യാചിക്കണമേ.

കന്യകയാം മറിയാമേ അമ്മേ
ഞങ്ങളെ വലയം ചെയ്തീടും
വൻകാറ്റും തിരയും മാറീടാൻ
നിൻ മകനോടായ് പ്രാർത്ഥിക്ക

സൗഖ്യം രോഗാർത്തന്മാരും
ആശ്വാസം ക്ലിഷ്ടന്മാരും
ആഗമമകലത്തായോരും
അൻപും മോചനവും നല്ലോ-
രന്ത്യവുമെങ്ങളുമാർന്നീടാൻ. ○

ജിജി ജോൺസൺ

# മേരിവിജ്ഞാനീയം; പൗരസ്ത്യ സഭയിൽ

ദൈവമാതാവായ മറിയാമിനെ കുറിച്ചുള്ള ശാസ്ത്രീയ പഠനമാണ് മേരിവിജ്ഞാനിയം അഥവാ Mariology. മറിയാമിനെ സംബന്ധിച്ച ക്രിസ്തീയ പ്രബോധനങ്ങളെ, ക്രിസ്തുവിനേയും നിത്യരക്ഷയേയും ദൈവകൃപയേയും മറ്റു വിശ്വാസങ്ങളുമായി സമന്വയിപ്പിച്ച് അവതരിപ്പിക്കാനാണ് ഈ ശാസ്ത്രശാഖ ശ്രമിക്കുന്നത്. ക്രിസ്തീയ പാരമ്പര്യത്തിലും വേദപുസ്തകത്തിലും സഭാപ്രബോധനത്തിലും ഉള്ള കാര്യങ്ങളെ കൂട്ടിയിണക്കിയാണ് ഈ വിഷയം പഠിക്കുന്നത്. കാരണം വിവിധ സഭാ പശ്ചാത്തലത്തിൽ മറിയാമിനെ കുറിച്ചുള്ള കാഴ്ചപ്പാടുകളും പഠിപ്പിക്കലുകളും വ്യത്യസ്തമാണ്. കത്തോലിക്കസഭാ വിശ്വാസത്തിൽ മാതാവിന് ദൈവതുല്യമായ പരിവേഷം കൊടുത്ത് കാണാൻ ശ്രമിക്കുമ്പോൾ പ്രൊട്ടസ്റ്റന്റ് സഭകൾ രക്ഷാചരിത്രത്തിൽ മറിയാമിനുള്ള സ്ഥാനം തന്നെ അവഗണിക്കുന്നു. എന്നാൽ പൗരസ്ത്യ സഭകളിൽ പ്രത്യേകിച്ച് ഓർത്തഡോക്സ് വിശ്വാസത്തിൽ ഈ രണ്ടു രീതിയുമല്ല, രണ്ടിനും ഇടയിലുള്ള രീതിയാണ് അവലംബിക്കുന്നത്. പൗരസ്ത്യ സഭയുടെ വിശ്വാസത്തിൽ കന്യക മറിയാമിനെ ഒറ്റപ്പെട്ട വ്യക്തിയായി കരുതുന്നില്ല. എപ്പോഴും ക്രിസ്തുവിനോടും സഭയോടും അഭേദ്യമായി ബന്ധപ്പെട്ടാണ് കാണുന്നത്.

പരിത്രം പരിശോധിച്ചാൽ ആദിമസഭയിൽ മാതാവിന് കൊടുത്തിരുന്ന പ്രതീകങ്ങൾ തീർത്തും മാതാവിന്റെ വ്യക്തിജീവിതത്തെ ചുറ്റിപ്പറ്റിയുള്ളതായിരുന്നു. രണ്ടാം ഹവ്വ, നിത്യ കന്യക, ദിവ്യ മാതൃത്വം തുടങ്ങിയവ. രണ്ടാം നൂറ്റാണ്ടിലായിരുന്നു വേദശാസ്ത്ര തലത്തിൽ മാതാവിനെ കുറിച്ചുള്ള ചിന്തകളും പഠിപ്പിക്കലുകളും ആദ്യമായി ഉയർന്നു വന്നത്. ആദ്യ ഹവ്വ മൂലം വീണുപോയ മനുഷ്യ കുലത്തിന്റെ വീണ്ടെടുപ്പ് മാതാവിലൂടെ സംസ്ഥാപിച്ചതിനാൽ രണ്ടാം ഹവ്വ എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി. എന്നാൽ നാലാം നൂറ്റാണ്ടോടെ സന്യാസ പ്രസ്ഥാനങ്ങൾ വന്നതോടെ കന്യകാത്വത്തെ കുറിച്ചുള്ള പഠിപ്പിക്കലുകൾക്ക് പ്രചാരം സിദ്ധിച്ചു. ഇത് സ്വർഗ്ഗാരോഹണം എന്ന പ്രമാണത്തിലേക്ക് നയിച്ചു. ലളിത ജീവിതത്തിലൂടെ ചരിത്രത്തിൽ കടന്നു വന്ന പെൺകുട്ടി അങ്ങനെ മാലാഖമാരുടെയും വിശുദ്ധരുടേയും രാജ്ഞിയായി. മദ്ധ്യകാലഘട്ടത്തിൽ അഗസ്റ്റിന്റെ ആദ്യ പാപത്തെ (original sin) കുറിച്ചുള്ള പഠിപ്പിക്കലിൽ നിന്നാണ് കത്തോലിക്കാ സഭയിൽ അമലോത്ഭവവാദം ഉയരുന്നത്. പൗരസ്ത്യ സഭയിൽ ക്രിസ്തുവിനോടൊപ്പമുള്ള മാതാവാണ് പ്രതീകമായിട്ടുള്ളത്. അതായത് പുത്രനെ ഉദരത്തിൽ വഹിക്കുക വഴി ദൈവമാതാവായി തീർന്ന ഭാഗ്യവതി. അമ്പ്രോസ്, ജസ്റ്റിൻ, തെർത്തുല്യൻ, ഐറേനിയസ് തുടങ്ങിയ പല പിതാക്കൻമാരും കന്യകാജനനത്തെ വെറും ശാരീരികമായ കാഴ്ചപ്പാടിലല്ലായിരുന്നു കണ്ടിരുന്നത്. മറിച്ച് ദൈവവുമായുള്ള ഒരു ബന്ധമായിട്ടാണ് പഴയ നിയമത്തിലെ ഹവ്വ സർപ്പത്തിന്റെ ഉപദേശം ശ്രവിച്ചതിനാൽ ദൈവത്തിൽ നിന്നകന്ന് കന്യകാത്വം (ദൈവവുമായുള്ള ബന്ധം) നഷ്ടപ്പെടുത്തിയെങ്കിൽ മറിയാം മാലാഖയുടെ സ്വരം ശ്രവിച്ച് അതിനെ ശിരസാവഹിച്ചതിനാൽ ദൈവവുമായുള്ള ബന്ധം പുനസ്ഥാപിക്കുകയും രണ്ടാം ഹവ്വയായി തീരുകയും ചെയ്തു.

പൗരസ്ത്യ സഭയിൽ രണ്ടാം നൂറ്റാണ്ടു മുതൽ മറിയാമിനെ രണ്ടാം ഹവ്വയായും സഭയുടെ പ്രതീകമായും ചിത്രീകരിച്ചിട്ടുണ്ടെങ്കിലും AD 431ൽ എഫേസോസിലെ സുന്നഹദോസിനോടു കൂടിയാണ്



> **സാമൂഹിക നീതിയുടെ പ്രതികമായാണ് മറിയം അറിയപ്പെടുന്നത്. മറിയാമിന്റെ സ്തോത്രഗീതത്തെ അടിസ്ഥാനപ്പെടുത്തിയാണ് അങ്ങനെയൊരു ദർശനം നമുക്ക് ലഭിക്കുന്നത്. മറി യാമിന്റെ പാട്ടിനെ കേവലം ഒരു ഭക്തിസാന്ദ്രമായ സംഗീതം മാത്രമായി കാണാൻ സാധിക്കുകയില്ല. സാമൂഹി ക പരിഷ്കർത്താക്കളിൽ നിന്ന് മാത്രം കേൾക്കാൻ സാധിക്കുന്ന വിപ്ലവാത്മകമായ സംഗീതമാണത്.**

'യേശുക്രിസ്തുവിന്റെ മാതാവായ' കന്യകാമറിയാമിന് ക്രിസ്തീയ വിശ്വാസത്തിലുള്ള ദൈവശാസ്ത്രപരമായ സ്ഥാനം Theotokos എന്ന പേരിൽ ലഭിക്കുന്നത്. ഈ വാക്കിന്റെ അർത്ഥം 'ദൈവമാതാവ്'/ 'ദൈവപ്രസവിത്രി' എന്നാണ്. ഓർത്തഡോക്സ് ദൈവശാസ്ത്രമനുസരിച്ച് ഈ പേരിന് വലിയ പ്രാധാന്യമുണ്ട്. ക്രിസ്തു ഒരേ സമയം മനുഷ്യനും ദൈവപുത്രനുമാണെന്നുള്ള സൂചനയാണ് ഈ പേര് നൽകുന്നത്. ക്രിസ്തുവിലുള്ള ദൈവസ്വഭാവത്തേയും മനുഷ്യ സ്വഭാവത്തേയും വേർതിരിച്ച് കണ്ട നെസ്തോറിയൻ വിശ്വാസത്തിനെതിരെ എടുത്ത തീരുമാനം ഏഫേസോസിലെ പൊതു സുന്നഹദോസാണ് അംഗീകരിച്ചത്.

ഒരു സാധാരണ മനുഷ്യ സ്ത്രീയായിരുന്ന മറിയാമിനെയാണ് ദൈവം തന്റെ ഏകപുത്രന്റെ മാതാവായി തിരഞ്ഞെടുത്തത് എന്ന് വേദപുസ്തകം പഠിപ്പിക്കുന്നു. കന്യകമറിയം ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലെ അംഗവും മറ്റുള്ള അംഗങ്ങളെ പോലെ ക്രിസ്തുവിലൂടെ മാത്രം രക്ഷിക്കപ്പെട്ട വ്യക്തിയുമാണ്. കത്തോലിക്ക സഭ പഠിപ്പിക്കുന്നതുപോലെ മറിയാമിന്റെ 'അമലോത്ഭവസിദ്ധാന്തവും' ക്രിസ്തുവിനോടൊപ്പം 'സഹരക്ഷകത്വവും' പൗരസ്ത്യ സഭ പഠിപ്പിക്കുന്നില്ല. മറിയാം മനുഷ്യഗണത്തിലെ മറ്റംഗങ്ങളെ പോലെതന്നെയാകുന്നു. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലെഅംഗമായതുകൊണ്ടാണ്, മാതാവിന്റെ ഓർമ്മ ദിവസം പ്രൊമിയോൻ സെദറായിൽ ഇപ്രകാരം ചൊല്ലുന്നത്, 'കൃപനിറഞ്ഞവളേ! നിന്നിൽ നിന്നുദിച്ചിട്ടുള്ള പുത്രനോട് ഞങ്ങളോടൊന്നിച്ച് നീ അപേക്ഷിക്കേണമെ' അതായത് സഭയിൽ മാതാവിനുള്ള സ്ഥാനം ഇപ്പോഴുള്ളവരും വാങ്ങിപ്പോയവരും വരാനിരിക്കുന്നവരുമായ ജീവിക്കുന്ന സമൂഹത്തോടൊപ്പമാണ്. എങ്കിലും എല്ലാ പരിശുദ്ധന്മാരേക്കാളും ഉന്നതമായ സ്ഥാനമാണ് കന്യക മറിയാമിന് സഭയുടെ ആരാധനയിൽ നൽകുന്നത്. കാരണം മനുഷ്യനായി തീർന്ന ദൈവത്തെ വഹിക്കാനുള്ള ഭാഗ്യം അവൾക്ക് ലഭിച്ചു. ഇതുമൂലമാണ് മറിയാമിന്റെ മധ്യസ്ഥതക്ക് പ്രത്യേക സ്ഥാനം സഭ നൽകുന്നത്.

സുവിശേഷങ്ങളിൽ പരാമർശിക്കുന്ന നാല് വേദഭാഗങ്ങളാണ് പ.മാതാവിനെ കുറിച്ചുള്ള സഭയുടെ വിശ്വാസത്തിനാധാരം. 1)കന്യകയോടുള്ള വചനിപ്പ് (ലൂക്കോ: 28-38) എളിയ പെൺകുട്ടി ദൈവവചനം സ്വീകരിച്ച് അത്യുന്നതമായ സ്ഥാനത്തേക്ക് ഉയർത്തപ്പെടുന്നു. 2) കാനാവിലെ കല്യാണ വിരുന്നിൽ മാതാവിന്റെ അപേക്ഷ അനുസരിച്ച് പുത്രനായ യേശു പ്രവർത്തിക്കുന്നു.(യോഹ:2:3-5). 3) ഏതോ ഒരു സ്ത്രീ ആൾകൂട്ടത്തിൽ വച്ച് യേശുവിനോട് പറയുന്നു, 'നിന്നെ വഹിച്ച ഉദരവും നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ' (ലൂക്കോ:11:27 28). 4) ക്രൂശിൽ വച്ച് തന്റെ മാതാവിനെ പ്രിയ ശിഷ്യനായ യോഹന്നാന്റെ സംരക്ഷണയിൽ ഏൽപ്പിക്കുന്നു. (യോഹ:19:26 27).

രണ്ട് പ്രധാന പെരുന്നാളുകളാണ് മതാവിനെ പ്രത്യേകമായി അനുസ്മരിക്കുന്നത്. **1) വചനിപ്പ് പെരുന്നാൾ:** സുവിശേഷത്തിന്റെ ആദ്യത്തെ പ്രഖ്യാപനത്തെ അനുസ്മരിക്കുന്ന മാറാനായ പെരുന്നാൾ. **2) വാങ്ങിപ്പ് പെരുന്നാൾ** കന്യക മറിയാമിന്റെ മരണത്തിന്റെ ഓർമ്മയാണ്. സുറിയാനിയിൽ ശൂനോയൊ എന്ന പദം വിശ്വാസികളുടെ മരണത്തെ കുറിക്കുന്നു. എന്നാൽ സെപ്റ്റംബർ 8 മറിയാമിന്റെ ജനനപ്പെരുന്നാൾ ചില സ്ഥലങ്ങളിൽ ആഘോഷിക്കുന്നുണ്ടെങ്കിലും, കന്യക മറിയാമിന്റെ ജനനത്തിന് മറ്റു മനുഷ്യരുടെ ജനനത്തിൽ നിന്ന് യാതൊരു വ്യത്യാസവുമില്ല എന്ന കാരണത്താൽ പൗരസ്ത്യ പാരമ്പര്യത്തിൽ ഈ പെരുന്നാളിന് കാനോനികമായി സ്ഥാനമില്ല. അമലോത്ഭവം (Immaculate conception), സ്വർഗ്ഗാരോഹണം (Assumption) എന്നിവ രക്ഷക്ക് ആധാരമായ വിശ്വാസ പ്രമാണമായി കത്തോലിക്ക സഭ പ്രഖ്യാപിച്ചിട്ടുണ്ടെങ്കിലും പൗരസ്ത്യ സഭ ആ പ്രമാണങ്ങൾ അംഗീകരിച്ചിട്ടില്ല.

എന്തായിരുന്നാലും പ.മാതാവിനെ കുറിച്ച് ആനുകാലിക പഠനങ്ങളിൽ ധാരാളം അന്വേഷണങ്ങൾ നടക്കുന്നുണ്ട്. അതുവഴി ഒരു പുതിയ മുഖം നമുക്ക് ലഭിക്കുന്നു. സാമൂഹിക നീതിയുടെ പ്രതീകമായാണ് മറിയം അറിയപ്പെടുന്നത്. മറിയാമിന്റെ സ്തോത്രഗീതത്തെ അടിസ്ഥാനപ്പെടുത്തിയാണ് അങ്ങനെയൊരു ദർശനം നമുക്ക് ലഭിക്കുന്നത്. മറിയാമിന്റെ പാട്ടിനെ കേവലം ഒരു ഭക്തിസാന്ദ്രമായ സംഗീതം മാത്രമായി കാണാൻ സാധിക്കുകയില്ല. സാമൂഹിക പരിഷ്കർത്താക്കളിൽ നിന്ന് മാത്രം കേൾക്കാൻ സാധിക്കുന്ന വിപ്ലവാത്മകമായ സംഗീതമാണത്. അത് ഒരു ദർശനമാണ്. മാറ്റം സംഭവിക്കുന്ന സാമൂഹിക വ്യവസ്ഥിതിയെ കുറിച്ചുള്ള ദർശനം. ദരിദ്രരിൽ ഉണ്ടാകുന്ന ഉയർച്ച, സാമൂഹിക നീതി കളിയാടുന്ന ലോകം ഇവയെ കുറിച്ചുള്ള സ്വപ്നമാണ്. തന്റെ ജീവിതത്തിലൂടെ ഒരു മാതൃകയാണ് ലോകത്തിന് മാതാവ് കാഴ്ച വച്ചത്. യേശുവിന്റെ പരസ്യ ശുശ്രൂഷയിൽ സജീവ പങ്കാളിയായ മറിയം, മറ്റുള്ളവരുടെ ബുദ്ധിമുട്ട് മനസിലാക്കി അവരുടെ ആവശ്യങ്ങൾക്കായി പ്രവർത്തിക്കുന്നു. വേദനയാൽ പിടയുന്ന മകന് സാന്ത്വനമായ് ധൈര്യം പകർന്നുകൊണ്ട് അമ്മ ക്രൂശിൻ ചുവട്ടിൽ തന്നെ നിൽക്കുന്നത്, ഏതൊരു വേദനയേയും ഏറ്റെടുക്കാൻ മറ്റുള്ളവർക്ക് ധൈര്യം പകരുന്നതാണ്. ചരിത്രത്തിൽ ജീവിച്ചിരുന്നവളായി ഇന്നും ജീവിക്കുന്നവരുടെ പ്രതിനിധിയായിട്ടുള്ള മറിയാമിനെ കണ്ടെത്താനാണ് നാം ശ്രമിക്കേണ്ടത്. പ്രശസ്ത ശ്രീലങ്കൻ വേദശാസ്ത്രജ്ഞനായ Tissa Balasurya യുടെ വാക്കുകൾ വളരെ പ്രസക്തമാണ്. അദ്ദേഹം പറയുന്നു, ' മറിയാമിനെ സംബന്ധിച്ച് ഇന്ന് ചർച്ച ചെയ്യപ്പെടേണ്ടത് അവളുടെ അമലോത്ഭവമോ, കന്യകാത്വമോ എന്നതിലുപരി മനുഷ്യ സ്വാതന്ത്ര്യത്തിന്റെയും പങ്കുവെക്കലിന്റേയും സന്ദേശം പകർന്നുകൊണ്ട് ഒരു പുതിയ സമൂഹത്തിന് തുടക്കമിടാൻ യേശുവിനോട് കൂടെ സഹകരിച്ച വ്യക്തി എന്ന നിലയിലാണ്.'

# മനുഷ്യാവതാര മർമ്മങ്ങളിലെ
# മാതൃകയായ മാതൃത്വങ്ങൾ

"ലാവണ്യം വ്യാജവും സൗന്ദര്യം വ്യർത്ഥവും ആകുന്നു
യഹോവ ഭക്തിയുള്ള സ്ത്രീയോ പ്രശംസിക്കപ്പെടും"
(സദൃ. 31 30)

മനുഷ്യന്റെ വീഴ്ചയുടെ നടുവിലും അവൻ നഷ്ടപ്പെടുത്തിയ പറുദീസയുടെ മഹത്വങ്ങളിലേക്ക് അവനെ തിരികെ വീണ്ടെടുക്കുവാൻ തന്റെ ഏകജാതനായവനെ കുരിശുമരണത്തിന് വിട്ടുകൊടുക്കുവാൻ അഥവാ പകരം വയ്ക്കുവാൻ തക്കവണ്ണം ഈ ലോകത്തെ ഉപാധികളില്ലാതെ സ്നേഹിച്ച പിതാവായ ദൈവത്തിന്റെ മനുഷ്യസ്നേഹത്തിന് പൂർണ്ണത നൽകിയത് മനുഷ്യാവതാരമാണ്.

ക്രിസ്തുവിന്റെ മനുഷ്യവേഷ പകർച്ച ഈ നൂറ്റാണ്ടിലും ചില തത്വശാസ്ത്രങ്ങൾക്ക് ദഹിക്കാൻ പറ്റിയിട്ടില്ലെങ്കിലും, ദൈവം മനുഷ്യന്റെ അവതാരമെടുക്കുന്ന ശ്രേഷ്ഠമായ ഭാവം ഒട്ടുമിക്ക മതങ്ങളുടെയും വിശ്വാസത്തിന്റെ നട്ടെല്ലാണെന്നതിൽ തർക്കമില്ല. എന്നാൽ ക്രിസ്തുവിന്റെ മനുഷ്യാ വതാരം ഒരു സാധാരണക്കാരനായ മനുഷ്യന്റെ എല്ലാ ജീവിത മണ്ഡലത്തെയും സ്പർശിക്കുന്നതായിരുന്നു. ക്രിസ്തുവിന്റെ മനുഷ്യാവതാര ചരിത്രം ആരംഭിക്കുന്നത് അമ്മയായ വിശുദ്ധയായ കന്യകമറിയാമിന്റെ ജീവിതത്തിൽ കൂടിയാണ്.

ദാവീദിന്റെ കുലത്തിൽ അവന് ജന്മമേകാൻ നിയോഗം പേറിയ കന്യക മറിയമവും ആ അമ്മയ്ക്ക് മുമ്പ് "ജീവനുള്ളവരുടെ അമ്മയായ" ഹവ്വയിൽ തുടങ്ങിയതും പഴയ നിയമകാലത്ത് ജീവിച്ച അതിശക്തരായ മാതൃത്വങ്ങളുടെയും ക്രിസ്തുവിന്റെ കാലത്തും അതിന് ശേഷവും ജീവിതവും ജീവനും അർപ്പിച്ചവരുമായ ഗണത്തിൽ മാതൃകാപരമായി ജീവിച്ച മാതൃത്വങ്ങൾ അനവധിയാണ്. അതിൽ ചില വ്യക്തിത്വങ്ങൾ അസാധാരണമായ ദൈവവിശ്വാസവും പ്രതിബന്ധങ്ങളുടെ കൊടുംകാറ്റിൽ തളരാതെ പൊരുതി നിന്നവരും അനുകരണിയ മാതൃകയുമാണ്.

**സാറ (Sarah)**

പഴയനിയമ കാലംമതുൽ വിശുദ്ധ വേദപുസ്തകത്തിന്റെ ഏടുകളിൽ കണ്ണോടിച്ചാൽ ദൈവ വിശ്വാസത്തിൽ ആശ്രയിച്ചു ജീവിച്ച ശക്തമായ വ്യക്തിത്വമാണ് അബ്രഹാം. ഒരു മകനുവേണ്ടി വാർധക്യം വരെ കാത്തിരിക്കുകയും വിശ്വാസ ശോധനയുടെ ഭാഗമായി ആ പുത്രനെ ബലികഴിക്കുവാൻ കൊണ്ടുപോയ അബ്രഹാമിന്റെ ചരിത്രം നമുക്ക് സുപരിചതമാണ്. എന്നാൽ ആ അബ്രഹാമിന്റെ ഭാര്യയായ സാറയെപ്പറ്റി പുതിയനിയമത്തിൽ നിർവ്വചിച്ചിരിക്കുന്നത് ഇങ്ങനെയാണ്.

വിശ്വാസത്താൽ സാറയും വാഗ്ദത്തം ചെയ്തവനെ വിശ്വസ്തൻ എന്നു എണ്ണുകയാൽ പ്രായം കഴിഞ്ഞിട്ടും പുത്രോൽപ്പാദനത്തിനു ശക്തി പ്രാപിച്ചു. അതുകൊണ്ടു ഒരുവനു മൃതപ്രായനായവനു തന്നെ, പെരുപ്പത്തിൽ ആകാശത്തിലെ നക്ഷത്രങ്ങൾപ്പോലെയും കടൽപ്പുറത്തെ എണ്ണിക്കൂടാത്ത മണൽപ്പോലെയും സന്തതി ജനിച്ചു

(എബ്രായർ 11:11-12).

അഞ്ജന റിബേക്കാ റോയി, ചെങ്ങന്നൂർ



അബ്രഹാമിന്റെ "വിശ്വാസ വീരത്വം" പോലെ സാറയും ദൈവവിശ്വാസത്തിൽ മാതൃകയുള്ള ജീവിതം നയിച്ചിരുന്നു എന്നതിന് ഈ വാക്യങ്ങൾ സാക്ഷ്യമാണ്. ഉല്പത്തി പുസ്തകം 15-ാം ആദ്ധ്യായം 15, 16 വാക്യങ്ങളിൽ ദൈവം അബ്രഹാമിനോടു പറയുന്നു "നിന്റെ ഭാര്യയായ സാറായിയെ സാറായി എന്നല്ല വിളിക്കേണ്ടതു. അവളുടെ പേർ "സാറാ" എന്നു ഇരിക്കേണം. ഞാൻ അവളെ അനുഗ്രഹിച്ചു അവളിൽ നിന്നു നിനക്കു ഒരു മകനെ തരും. ഞാൻ അവളെ അനുഗ്രഹിക്കുകയും അവൾ ജാതികൾക്കു മാതാവായി തീരുകയും ജാതികളുടെ രാജാക്കന്മാർ അവളിൽ നിന്നു ഉത്ഭവിക്കുകയും ചെയ്യും".

ദൈവം തമ്പുരാൻ അത്രമാത്രംഅനുഗ്രഹിക്കുവാൻ തക്കവണ്ണം കണ്ണുനീരുകളിലും ദൈവത്തിൽ ആശ്രയിച്ചു വിശ്വാസത്തിൽ ഉലയാതെ ഉദാത്തമാതൃക കാട്ടിയ മാതൃത്വമാണ് സാറയുടേത്. ആധുനിക കാലത്തും നമുക്ക് അനുകരിക്കുവാൻ ശ്രമിക്കേണ്ട ജീവിതമാണ് സാറ കാട്ടിത്തന്നത്.

2. യോഖേബെദ്

ഇസ്രായേലിന്റെ വിമോചകനായ മോശ എന്ന ദൈവം ജനനം മുതൽ ഇടപെട്ട ജീവിതത്തിന്റെ ഉടമയായവന്റെ അമ്മയാണ് യോഖേബെദ്. ദൈവം ഒരു മനുഷ്യന്റെ ജീവിതത്തെ ഇത്രയധികം വഴിനടത്തിയ ചരിത്രം വേറെ ഉണ്ടാകുമോ എന്നറിയില്ല. ജനനം മുതൽ ഓരോ ജീവിത അനുഭവങ്ങളിലും ഇടപെട്ടു എങ്കിലും ജനനത്തിന്റെ നാളുകളിൽ അവൻ കൊല്ലപ്പെടുവാൻ കാരണമാകാവായതിരുന്നു എങ്കിലും വിശ്വാസത്തിന്റെ ശ്രേഷ്ഠതയിൽ ജീവനിലേക്കും ഫറവോന്റെ പുത്രിയിലേക്കും വീണ്ടും സ്വന്ത കുടുംബത്തിലേക്കും കുട്ടിക്കാലത്ത് അമ്മയുടെ പരിളാലനയിൽ കരുത്തു പ്രാപിക്കുവാൻ ഇടയായി. മോശ എന്ന ഇസ്രായേലിന്റെ വിമോചകൻ നേതാവായതി മാറിയതിൽ അവന്റ അമ്മയുടെ യോഖേബെദിന്റെ പകരം വയ്ക്കാനാവാത്ത അചഞ്ചലമായ ദൈവവിശ്വാസവും അതിൽ നിന്ന് ആർജ്ജിക്കേണ്ട ആത്മബലവും പ്രതിസന്ധികളിൽ ആടിയുലയാതെ തകർന്നുപോകാത്ത മനസ്സും തന്റെ മകൻ ആർജ്ജിച്ചെടുത്തത് അമ്മയുടെ നെഞ്ചിൽ നിന്നാണ്. ആ കരുത്തും ദൈവവിശ്വാസവും ദൈവജനതയെ വാഗ്ദത്ത നാട് കാണിച്ചുകൊടുക്കുവാൻ അവനെ ബലപ്പെടുത്തി. ശാരീരിക കുറവുകളുടെ നടുവിലും ഇസ്രായേലിന്റെ സ്ഥിരതയില്ലാത്ത മനസ്സിന്റെ മുമ്പിലും ദൈവത്തിന്റെ കല്പനയും വാഗ്ദത്തവും കാത്തവനാക്കി മാറ്റാൻ യോഖേബെദിനു കഴിഞ്ഞു.

3. വിശുദ്ധ കന്യകമറിയം

ദൈവപദ്ധതിയുടെ മുമ്പിൽ "ആമ്മീൻ", അഥവാ അവിടുത്തെ വാക്കുപോലെ എനിക്ക് ഭവിക്കട്ടെ എന്ന് പറയുവാൻ മറിയം എന്ന ബാലികയ്ക്ക് ഇടയായി. ദേവാലയത്തിലെ വാസവും തന്റെ മാതാപിതാക്കന്മാരുടെ വിശ്വാസവും അവൾക്ക് കരുത്തായിമാറി. കർത്താവിന്റെ ദേവാലയപ്രവേശനവും യെറുശലേം ദൈവാലയത്തിന്റെ പെരുന്നാൾ സംബന്ധത്തിലേക്ക് ഉള്ള യാത്രയും ദേവാലയബന്ധവും ന്യായപ്രമാണത്തിന്റെ ആഴമായ അറിവും ബാലനായ യേശുവിൽ പകരുവാൻ അമ്മയായ മറിയാമിന് കഴിഞ്ഞു എന്ന് സംശയം കൂടാതെ നമുക്ക് പറയാം. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ ഓരോ സന്ദർഭങ്ങളിലും എന്തിന് കുരിശിന്റെ ചുവട്ടിലും തുടർന്നും അമ്മയുടെ മാതൃകാപരമായ, നിരാശയില്ലാത്ത മാതൃത്വത്തിന്റെ മാതൃക കാണുവാൻ നമുക്ക് കഴിയും.

4. ലോവിസും യൂനിക്കയും

ക്രൈസ്തവ സഭയുടെ വ്യാപനത്തിൽ ശക്തമായ നേതൃത്വം നൽകിയ, പരിശുദ്ധനായത പൗലോസ് ശ്ലീഹാ തന്റെ സന്തതസഹചാരികൂടിയായ തീമോത്തിയോസിനെ ഓർക്കുമ്പോൾ (2 തീമോ. 1:5) അവന്റെ അമ്മയെയും വല്യമ്മയെയും സാക്ഷിക്കുന്നത് കാണാൻ കഴിയും.

പൗലോസ് ശ്ലീഹായുടെ സുവിശേഷീകരണത്തിന്റെ ഭാഗമായി യഹൂദ മതത്തിൽ നിന്ന് ക്രൈസ്തവ സഭയുടെ ഭാഗമായ ലോവിസും (തീമോത്തിയോസിന്റെ വല്യമ്മ) യുനീക്ക (തീമോത്തിയോസിന്റെ അമ്മ) യും കാട്ടിയ "നിർവ്യാജമായ വിശ്വാസം" ശക്തീകരിച്ചത് തീമോത്തിയോസിനെയായിരുന്നു എന്ന് പരിശുദ്ധനായ പൗലോസ് ശ്ലീഹായും സാക്ഷിക്കുന്നു.

ഇങ്ങനെ ക്രിസ്തുവിനു മുമ്പും പിമ്പുമായി വ്യാപിച്ചു കിടക്കുന്ന വേദപുസ്തക ചരിത്രത്തിൽ അനേകം അമ്മമാർ അവരുടെ മാതൃത്വത്തിന്റെ നന്മയുള്ള ഭാവം വരും തലമുറയിലേക്ക് സന്നിവേശിപ്പിച്ചിട്ടുണ്ട് എന്നുള്ളത് ഇത്തരം മാതൃത്വങ്ങളിൽ നിന്ന് നമുക്ക് പഠിക്കാം.

മക്കളിൽ മാതാവിന്റെയും പിതാവിന്റെയും സ്വാധീനം നഷ്ടപ്പെടുന്ന ഈ കാലഘട്ടത്തിൽ അമ്മമാർക്ക് മാറ്റി നിർത്താൻ കഴിയാത്ത വലിയ പങ്കുണ്ട് എന്നത് മറക്കരുത്. ദൈവാശ്രയബോധവും ദൈവനടത്തിന്റെ മനക്കരുത്തും വിശ്വാസ തീക്ഷ്ണതയും ഉള്ള മാതൃത്വങ്ങൾ ഇന്നിന്റെ ആവശ്യകതയാണ്. മാതൃകയുള്ള മാതൃത്വങ്ങളായി മാറുവാൻ നമുക്കിടയാവട്ടെ എന്ന പ്രാർത്ഥനയിൽ അഭയം പ്രാപിക്കാം.

○

## അഭിനന്ദനങ്ങൾ...



2022-23 സാമ്പത്തിക വർഷത്തിൽ മലങ്കര സഭ മാസികയ്ക്ക് 500-ൽ പരം വരിക്കാരെ ചേർത്ത പ്രൊമോട്ടർ ഓമല്ലൂർ സെ. തോമസ് വലിയ പള്ളി ഇടവകാംഗമായ ജോമോൻ മാത്യു പുലിപ്ര. ഫോൺ: 8606604162.



2022-23 സാമ്പത്തിക വർഷത്തിൽ മലങ്കര സഭ മാസികയ്ക്ക് 500-ൽ പരം വരിക്കാരെ ചേർത്ത പ്രൊമോട്ടർ മല്ലപ്പള്ളി പാതിക്കാട് സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളി ഇടവകാംഗമായ ജോബിൻ ഈപ്പൻ തോമസ് നെല്ലിക്കാപ്പള്ളിൽ. ഫോൺ: 730647882



**അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ ചരമ ശതാബ്ദി ജൂലൈ 29-നു പരുമലയിൽ കൊണ്ടാടുന്നു.**

# വിശുദ്ധൻ വിളിക്കുന്നു

ഡോ. പോൾ മണലിൽ

ഇറ്റാലിയൻ ഭാഷയിലെ പ്രാചീന കവിയായ ലുഡോവിക്കോ അരിസ്റ്റോയുടെ (1474–1533) 'Nature made him and then broke the mold എന്ന പ്രയോഗം വളരെ പ്രസിദ്ധമാണ്. ഈ വാകൃത്തിനു അനുരൂപമായ രീതിയിൽ ഭാഷാന്തരം ചെയ്യുന്നതിനെക്കാൾ ഉചിതമായി എനിക്കു തോന്നിയതു, ഈ പ്രയോഗവുമായി ആരെങ്കിലും പൊരുത്തപ്പെടുന്നുണ്ടോയെന്നു ചിന്തിക്കുന്നതാണെന്നാണ്. അങ്ങനെ ചിന്തിച്ചപ്പോൾ എന്റെ മനസ്സിൽ ഓടിയെത്തിയതു കാലം ചെയ്ത അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ ചിത്രമാണ്. പതിനഞ്ചാം നൂറ്റാണ്ടിൽ ജനിച്ച ലുഡോവിക്കോ അരിസ്റ്റോ പത്തൊമ്പതാം നൂറ്റാണ്ടിൽ ജനിച്ച അൽവാരീസ് മാർ യൂലിയോസിനെ മനസ്സിൽ കണ്ടിട്ടാണോ ഈ വാക്യം രൂപപ്പെടുത്തിയത് എന്നു ഞാൻ ആശ്ചര്യപ്പെടുന്നു! അൽവാരീസ് തിരുമേനിയെ ഈ കവി കണ്ടിരുന്നെങ്കിൽ തന്റെ പ്രയോഗം Nature made Alvares and then he broke the mold എന്നിങ്ങനെ മാറ്റി എഴുതുമായിരുന്നുവെന്നു ഞാൻ അനുമാനിക്കുന്നു. ഇതു വെറുമൊരു അനുമാനമല്ല.

ചിലർ അങ്ങനെയാണ്. സാധാരണക്കാരായ മനുഷ്യരെപ്പോലെ ജനിക്കും. അസാധാരണക്കാരായ മനുഷ്യരെപ്പോലെ ജീവിക്കും. നിലവിലുള്ള രൂപക്കൂടുകൾ പൊളിച്ചെഴുതും. ചിന്തകനായ ആർച്ച് ബിഷപ്പ് ഫുൾട്ടൺ ജെ. ഷീൻ പറഞ്ഞതു, യേശുക്രിസ്തു തന്റെ മനുഷ്യാവതാരത്തിലൂടെ ഈ ഭൂമിയിൽ അഗ്നി പടർത്തിയെന്നാണ്. അതിന് ഒത്തിരി അർത്ഥമുണ്ട്. ഭൂമിയിലെ മനുഷ്യർ ഇരുട്ടിൽ ഇരിക്കുന്നതു കണ്ടിട്ട് പ്രൊമത്തിയൂസ് അഗ്നിദേവനിൽ നിന്നു അഗ്നി കവർന്നെടുത്തു മനുഷ്യനു നൽകിയെന്നാണ് ഗ്രീക്ക് പുരാണത്തിൽ പറയുന്നത്. പ്രൊമത്തിയൂസിന്റെ ഈ നടപടിയിൽ ഒരു മനുഷ്യസ്നേഹമുണ്ട്. അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെപ്പറ്റി ചിന്തിക്കുമ്പോൾ അദ്ദേഹം ജീവിച്ചതു നമുക്കു ചുറ്റും കെട്ടിപ്പടുത്തിരിക്കുന്ന പലതരത്തിലുള്ള 'മോൾഡുകൾ' തകർക്കാനായിരുന്നുവെന്നാണ് എനിക്കു തോന്നുന്നത്. 1836 ഏപ്രിൽ 29-നു ഗോവയിലെ സാൽസെറ്റ് താലൂക്കിൽ വെർണ ഗ്രാമത്തിൽ ദേവഗർ എന്ന തദ്ദേശീയ കത്തോലിക്കാ കുടുംബത്തിൽ ജനിച്ച അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് എന്ന നമ്മുടെ അൽവാറീസ് തിരുമേനി നൂറു വർഷം മുമ്പ്, 1923 സെപ്തംബർ 24-നു കാലം ചെയ്തെങ്കിലും തന്റെ കർമ്മജീവിതം കൊണ്ട് ചുറ്റുവട്ടങ്ങളിൽ കത്തിച്ചുവച്ച അഗ്നിശലാകകൾ ആ മഹദ് ജീവിതത്തിന്റെ മാസ്മരികത ഇപ്പോഴും വിളിച്ചോതുന്നു.

**കത്തോലിക്കാ സഭയിൽ വൈദികനായിരുന്ന ഫാദർ അൽവാരീസ് അമ്പത്തിയൊന്നാം വയസ്സിലാണ് മലങ്കര ഓർത്തഡോക്സ് സഭയിൽ പുനരൈക്യപ്പെട്ടത്.** മലങ്കര നസ്രാണികൾ ഒരു ജാതിയായി നിലനിന്നിരുന്ന കാലത്താണ് പോർട്ടുഗീസുകാർ 1599-ൽ ഉദയംപേരൂരിൽ സമ്മേളനം നടത്തി മലങ്കരസഭയെ അര നൂറ്റാണ്ട് റോമാ നുകത്തിൽ അകപ്പെടുത്തിയത്. അതിനുശേഷം സ്വാതന്ത്ര്യ ത്തിന്റെ പുലരിയിലേക്കു 1653-ലെ കൂനൻകുരിശ് പ്രഖ്യാപനത്തിലൂടെ മലങ്കര നസ്രാണികൾ തിരിച്ചുവന്നെങ്കിലും ലത്തീൻ വിശ്വാസക്രമത്തിലേക്കു ഒരു വിഭാഗം നസ്രാണികൾ പരിവർത്തനം ചെയ്യപ്പെട്ടിരുന്നു. അതു കേരളത്തിലായിരുന്നു. ഇനി ഗോവയിൽ ജനിച്ച അൽവാറീസ് തിരുമേനിയുടെ കാര്യം. മാർത്തോമ്മാ പാരമ്പര്യത്തിലല്ലെങ്കിലും തദ്ദേശീയ പാരമ്പര്യത്തിലായിരുന്നു അൽവാറീസ് തിരുമേനിയുടെ ഗ്രാമത്തിലെ ക്രൈസ്തവർ വളർന്നു വന്നത്. പിന്നീടവർ പോർട്ടുഗീസ് അധീനതയിലായി. ഗോവയിൽ പോർട്ടുഗീസ് ചരിത്രം 1510 ൽ മാത്രമാണ് തുടങ്ങുന്നത്. പിൽക്കാലത്തു ഗോവയിൽ പോർട്ടുഗീസ് ആർച്ചുബിഷപ്പിന്റെ കീഴിലാണ് വിശ്വാസജീവിതം നയിച്ചതെങ്കിലും അര നൂറ്റാണ്ട് കഴിഞ്ഞപ്പോൾ അൽവാറീസ് തിരുമേനി മലങ്കരസഭയിൽ പുനരൈക്യപ്പെട്ടു. അൽവാറീസ് തിരുമേനിയുടെ പുനരൈക്യം പോർട്ടുഗീസുകാർ ഗോവ ഭരിക്കുമ്പോൾ ആയിരുന്നു എന്നതു ഒരു ചരിത്രസാക്ഷ്യമാണ്. അതെങ്ങനെ സംഭവിച്ചു?

അൽവാറീസ് തിരുമേനിയെ ഇപ്പോൾ മലങ്കരസഭ അനുസ്മരിക്കുന്നതു, അദ്ദേഹം തന്റെ ആത്മീയജീവിതത്തിൽ പടർത്തിയ അഗ്നിയെ മുൻനിർത്തിയാണ്. പൗരോഹിത്യജീവിതം വെറുമൊരു കർമ്മമല്ല. അതൊരു ധർമ്മമാണെന്നു അൽവാറീസ് തിരുമേനി സാക്ഷിച്ചു. ദരിദ്രരെയും അഗതികളെയും സംരക്ഷിക്കാത്ത സഭ ക്രിസ്തുവിന്റേതല്ലെന്നുള്ള ബോധ്യത്തിലാണ് പോർട്ടുഗീസ് രാജാവിന്റെ കീഴിലുള്ള പാദ്രുവാദോ ഭരണത്തിലുള്ള കത്തോലിക്കാ സഭയുമായുള്ള ബന്ധം അൽവാറീസ് തിരുമേനി വിച്ഛേദിച്ചത്. പോപ്പിന്റെ അപ്രമാദിത്വത്തെയും ഗോവയിൽ പോർട്ടുഗീസുകാർ ഇരുനൂറു വർഷം നടത്തിയ ക്രൂരമായ 'ഇൻക്വിസിഷൻ' നടപടികളെയും അൽവാറീസ് തിരുമേനി തള്ളിപ്പറഞ്ഞു. വിശ്വാസപരമായ പ്രതിസന്ധിയും അദ്ദേഹത്തിന്റെ മലങ്കരസഭാ പുനരൈക്യത്തിനു കാരണമായിരുന്നു. കത്തോലിക്കാ സഭയുടെ അമലോത്ഭവ സിദ്ധാന്തത്തെ അൽവാറീസ് തിരുമേനി സാധൂകരിച്ചില്ല. കന്യകമറിയത്തെ ദൈവം ശുദ്ധീകരിച്ചു വെടിപ്പാക്കിയെന്ന ഓർത്തഡോക് സ് ചിന്തയിലായിരുന്നു അൽവാറീസ് തിരുമേനി എത്തിനിന്നത്. മലങ്കരസഭയുടെ വിശ്വാസവും ആചാരവും അദ്ദേഹം പരിശീലിച്ചതു പരിശുദ്ധ പരുമല തിരുമേനിയിൽ നിന്നായിരുന്നു

കത്തോലിക്കാ സഭയിൽ നിന്നു വിട്ടുമാറി സ്വതന്ത്ര കത്തോലിക്കാ മിഷൻ സ്ഥാപിച്ചതിനു ശേഷമായിരുന്നു 1886-ൽ അൽവാറീസ് പാതിരി മലങ്കരസഭയിൽ പുനരൈക്യപ്പെട്ടത്. കേരളത്തിനു പുറത്തു മലങ്കരസഭയുടെ മിഷൻ പ്രവർത്തനമായിരുന്നു അൽവാരീസ് തിരുമേനിയിലൂടെ മലങ്കര മെത്രാപ്പോലീത്താ സഭാതേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ആഗ്രഹിച്ചത്. അത് ഏറെക്കുറെ സാധിച്ചു. അൽവാറീസ് തിരുമേനി 1889-ൽ തുടങ്ങിയ ബ്രഹ്മവാർ മിഷൻ വളർന്ന് ഇന്ന് ബ്രഹ്മവാർ ഭദ്രാസനമായി മാറിയിരിക്കുന്നു.

അൽവാറീസ് തിരുമേനിയുടെ ജീവിതത്തിലെ വ്യതിരിക്തമായ പാഠങ്ങൾ എന്തൊക്കെയാണ്? മിഷൻ പ്രവർത്തനമെന്നതു ദരിദ്രരോടും രോഗികളോടും അഗതികളോടും ചൊരിയുന്ന കാരുണ്യത്തിൽ മാത്രം അവസാനിക്കുന്നില്ലെന്നു അദ്ദേഹം കാണിച്ചുതന്നു. അവരുടെ 'കൂടെ' ജീവിക്കുന്നതാണ് യഥാർത്ഥ മിഷൻ. ഗോവയിലെ തെരുവിൽ അൽവാറീസ് തിരുമേനി ഭിക്ഷാപാത്രവും പിടിച്ചു ഭിക്ഷക്കാരുടെ 'കൂടെ' നടന്നാണ് അഗതികളെ സംരക്ഷിക്കാൻ ചില്ലിക്കാശ് സംഭരിച്ചത്. മിഷൻ എന്നാൽ യേശുവിന്റെ 'കൂടെ' നടക്കുന്ന ഒന്നാണെന്നു അദ്ദേഹം തെളിയിച്ചു. ഗോവയിലും സിലോണിലും കോളറ വന്നു അനേകർ മരിച്ചപ്പോൾ രോഗം ബാധിച്ചു വീട്ടിൽ കഴിയുന്നവരെ ഉപേക്ഷിച്ചു ഉറ്റവരും ഉടയവരും ഓടിപ്പോയപ്പോൾ അൽവാറീസ് എന്ന മനുഷ്യൻ അവരെ തേടി വീടുകളിലെത്തി ശുശ്രൂഷ നൽകി. കോളറ ബാധിച്ചു മരിച്ചവരുടെ ജഡം ശവക്കുഴിയിൽ എത്തിക്കാൻ കുതിരവണ്ടിപോലും ഓടാൻ മടിച്ചപ്പോൾ ജഡങ്ങൾ തോളിലേറ്റി ചുമന്ന് കുഴിമാടത്തിലെത്തിച്ചു അദ്ദേഹം മാന്യമായ സംസ്കാരം നടത്തി. ഇപ്രകാരം മരിച്ചവർക്കു 'ഒപ്പം' സഞ്ചരിച്ചും മിഷൻ പ്രവർത്തനം നടത്തിയ മഹാനായ മനുഷ്യസ്നേഹിയാണ് നമ്മുടെ അൽവാറീസ് പിതാവ്.

അൽവാറീസ് പിതാവിന്റെ ചരമശതാബ്ദി കൊണ്ടാടുമ്പോൾ എന്റെ മനസ്സിൽ പൊന്തിവരുന്ന ഒരു ചിത്രം പോർട്ടുഗീസുകാർ അദ്ദേഹത്തെ വിവസ്ത്രനാക്കി ഗോവയിലെ തെരുവീഥികളിൽ കൂടി വിലങ്ങുവച്ചു നടത്തി അധിക്ഷേപിച്ചതാണ്. എന്നിട്ടും വിശ്വാസത്യാഗത്തിനു അദ്ദേഹം ഒരുക്കമായിരുന്നില്ല. യേശുദേവനോട് യഹൂദജനത കാണിച്ച അതേ കാഠിന്യം പോർട്ടുഗീസ് ഭരണകൂടം അൽവാറീസ് തിരുമേനിയോടും കാണിച്ചു. അൽവാറീസ് പിതാവ് സഭയ്ക്കുവേണ്ടി ഇങ്ങനെയെല്ലാം സഹിച്ച ത്യാഗം എങ്ങനെ വിസ്മരിക്കാൻ കഴിയും? ഭിക്ഷക്കാരെയും തോട്ടികളെയും രോഗികളെയും സംരക്ഷിക്കാൻ ഭിക്ഷയാചിച്ചപ്പോൾ പലരും അദ്ദേഹത്തെ അധിക്ഷേപിക്കുക മാത്രമല്ല മുഖത്തു കാർക്കിച്ചു തുപ്പുകയും ചെയ്തിട്ടുണ്ട്. "ഈ തുപ്പൽ എനിക്കുള്ളതാണ്, ദരിദ്രനു നൽകാനുള്ള ഒരു രൂപ തരിക"യെന്നു ധീരതയോടെ അവരോട് സംസാരിച്ച അൽവാറീസ് പിതാവിന്റെ പൗരുഷം നൂറു വർഷം കഴിഞ്ഞെങ്കിലും നമ്മൾ തിരിച്ചറിയേണ്ടതുണ്ട്. മലങ്കരസഭ ഈ പിതാവിനെ തദ്ദേശീയ വിശുദ്ധനായി പ്രഖ്യാപിച്ചിട്ടുണ്ട്. ആ വിശുദ്ധന്റെ വിളികേൾക്കാനുള്ള സന്ദർഭമാണ് ഈ ചരമശതാബ്ദി ആഘോഷം.

# എം. കുര്യൻ : സൗമ്യദീപ്തമായ സഞ്ചാരപഥങ്ങൾ



റവ. ഡോ. മാത്യു ഡാനിയൽ

ജീവിതത്തെ സർവേശ്വരന്റെ വരദാനമായി തിരിച്ചറിയുക, നിയോഗബോധത്തോടെ സദാ കർമ്മനിരതനാവുക, അങ്ങനെ ചുറ്റുവട്ടത്തെ സ്വജീവിതം കൊണ്ടും കർമ്മങ്ങൾ കൊണ്ടും പ്രകാശമണിയിക്കുക-മാങ്ങാനം ക്രൈസ്തവാശ്രമം കുന്നിന്റെ ചെരിവിൽ, തപോവനത്തിന്റെ ശാന്തിയുൾക്കൊള്ളുന്ന പരുന്തുംകുഴി വീട്ടിൽ, വരാന്തയിലെ കസേരയിൽ ചാരിക്കിടന്ന് ഗതകാലസ്മരണകൾ അയവിറക്കുകയും, പ്രത്യാശാ നിർഭരമായ മന്ദഹാസത്തോടെ സ്വീകരിക്കുകയും ചെയ്ത ശ്രീ. എം. കുര്യന്റെ സൗമ്യമെങ്കിലും ദീപ്തമായ സഞ്ചാരപഥങ്ങൾ അനുസ്മരിക്കുമ്പോൾ, നമ്മുടെ മനസ്സിൽ തെളിഞ്ഞു വരുന്ന ചിത്രമാണിത്. ജീവിതതീർത്ഥയാത്രയിൽ വ്യത്യസ്ത മേഖലകളിൽ വ്യാപൃതനായിട്ടുണ്ടെങ്കിലും, എം. കുര്യന്റെ സിദ്ധിയും സാധനയും പൂർണ്ണ സാഫല്യം നേടിയത് പത്രപ്രവർത്തന രംഗത്താണ്.

### ഗ്രാമത്തിന്റെ വിശുദ്ധിയിൽ

ഒരു മലയോരഗ്രാമമായിരുന്ന കോതമംഗലമാണ്, ജന്മസ്ഥലം. ജനനം 1923 ജൂലൈ 6-ാം തീയതി. പരുന്തുംകുഴിയിൽ പി.കെ. മാത്യുവും ശ്രീമതി താണ്ടമ്മയുമാണ് മാതാപിതാക്കൾ. തനി കാർഷികപശ്ചാത്തലത്തിലുള്ള കുടുംബം. കഠിനമായ അദ്ധ്വാനം കൊണ്ടും ആഴമായ ദൈവാശ്രയം കൊണ്ടും കെട്ടിപ്പടുക്കേണ്ടതാണ് ജീവിതമെന്ന പ്രാഥമിക പാഠങ്ങൾ അഭ്യസിച്ചത് വീട്ടിൽ നിന്നുതന്നെ. പിതാവിന് കൃഷിയോടൊപ്പം കച്ചവടവുമു ണ്ടായി രുന്നു. രണ്ടു സഹോദരന്മാരും മൂന്ന് സഹോദരിമാരും. സഹോദരന്മാരിൽ ഒരാൾ ഹെൽത്ത് ഇൻസ്പെക്ടറായിരുന്നു; മറ്റെയാൾ കോതമംഗലം എഞ്ചിനീയറിംഗ് കോളജിലെ ജീവനക്കാരനും. ചെറുപ്പത്തിൽ തന്നെ അക്ഷരങ്ങളുടെയും പുസ്തകങ്ങളുടെയും ലോകത്തിൽ മുഴുകുന്നതിൽ തല്പരനായിരുന്നു, കുര്യച്ചൻ. കെ.സി. കേശവപിള്ളയുടെ സദാരാമയും അപ്പു നെടുങ്ങാടിയുടെ കുന്ദലതയും പിതാവിന്റെ കൈയിൽ നിന്നാണ് വായിക്കാൻ കിട്ടിയതെന്ന് എം. കുര്യൻ സ്മരിക്കുന്നുണ്ട്.

കോതമംഗലം മാർ ബേസിൽ ഹൈസ്കൂളിലായിരുന്നു സ്കൂൾ വിദ്യാഭ്യാസം. സൗമ്യമായ വർത്തമാനരീതിയും പഠനത്തിലുള്ള അതീവ താല്പര്യവും സമർത്ഥനായ ഈ വിദ്യാർത്ഥിയെ അധ്യാപകർക്ക് ഏറ്റവും പ്രിയങ്കരനാക്കി. സ്കൂൾ ഫൈനൽ ക്ലാസ്സിൽ ഉയർന്ന മാർക്കോടെ പാസ്സായ വിദ്യാർത്ഥിയെ അധ്യാപകർ പ്രശംസിക്കുകയുണ്ടായി. റവ ഫാദർ സി.റ്റി. കുര്യാക്കോസ് ശെമ്മാശനായിരുന്നു, ഹെഡ്മാസ്റ്റർ. അച്ചന്റെ ഭവനത്തിൽ ഒരു നല്ല പുസ്തകശേഖരമുണ്ടായിരുന്നു. അവ വായിക്കുന്നതിന് അവസരം ലഭിച്ചത് എം. കുര്യൻ കൃതജ്ഞതാപൂർവം സ്മരിക്കുന്നുണ്ട്. മാത്രമല്ല, സ്കൂൾ ലൈബ്രറിയിൽ നിന്നും പുസ്തകങ്ങൾ ലഭിച്ചിരുന്നു.

### പുതിയലോകം, പുതിയദർശനം

ആലുവാ യുണിയൻ ക്രിസ്ത്യൻ കോളജിലായിരുന്നു, കുര്യന്റെ കലാലയ വിദ്യാഭ്യാസം. കെ.സി. ചാക്കോ സാറും സ്നേഹിതരും പടുത്തുയർത്തിയ ആ കലാലയമാണ് തന്റെ ജീവിതത്തിന് സവിശേഷമായ ദിശാബോധം നല്കിയതെന്ന് കുര്യൻ സ്മരിക്കുന്നു. അദ്ദേഹം പഠിക്കുന്ന കാലത്ത് പ്രൊഫ. വി.എം. ഇട്ട്യേരായും പ്രൊഫ. സി.പി. മാത്യുവുമായിരുന്നു പ്രിൻസിപ്പലന്മാർ (1943-47). ഗണിതശാസ്ത്രവും ഭൗതികശാസ്ത്രവും രസതന്ത്രവുമായിരുന്നു ഐശ്ചിക വിഷയങ്ങൾ; സെക്കൻഡ് ലാംഗ്വേജ് മലയാളവും. പ്രഗത്ഭരായ അധ്യാപകരുടെ ക്ലാസ്സുകൾ. പ്രൊഫ. ഡി. പി. ഉണ്ണിയും പ്രൊഫ. കുറ്റിപ്പുഴ കൃഷ്ണപിള്ളയുമാണ്, മലയാളം ക്ലാസ്സുകൾ എടുത്തിരുന്നത്. സ്വതന്ത്രചിന്തയുടെ നാമ്പുകൾ മുളച്ചുവളർന്ന കാലഘട്ടം. അധ്യാപകരുമായുള്ള ബന്ധം ക്ലാസ് മുറിയിൽ മാത്രം ഒതുങ്ങിനിന്നിരുന്നില്ല. സർഗാത്മകമായ ആ കാലഘട്ടത്തെ ഇങ്ങനെ കുര്യൻ സ്മരിക്കുന്നു:

'അര നൂറ്റാണ്ടു പിന്നിലേക്ക് മനസ്സ് തിരിച്ചുവിട്ടാൽ പഴയതെങ്കിലും പുതുമ തഞ്ചുന്ന ഒരു വിസ്മയ ലോകത്തിലാവും ചെന്നുപെടുക... 1943-ലാണ് ഇന്റർമീഡിയറ്റ് ക്ലാസ്സിൽ പ്രവേശനം തേടി ഞാൻ ആലുവാ യുണിയൻ ക്രിസ്ത്യൻ കോളജിൽ എത്തിച്ചേർന്നത്. അന്ന് ഒരു ഗ്രാമമായിരുന്ന കോതമംഗലത്ത് ഒരെളിയ കർഷകകുടുംബത്തിൽനിന്ന് കോളജ് വിദ്യാഭ്യാസം തേടിയുള്ള പ്രയാണം ഒരു സാഹസമായിരുന്നുവെന്ന് പറയാം.

### സ്റ്റുഡന്റ്സ് ക്രിസ്ത്യൻ മൂവ്മെന്റ്

എക്യുമെനിക്കൽ പ്രസ്ഥാനവുമായി എം. കുര്യനുള്ള ബന്ധം ആലുവായിൽ വിദ്യാർത്ഥിയായിരിക്കുന്ന കാലത്ത് ആരംഭിച്ചതാണെന്ന് മുകളിൽ പറഞ്ഞുവല്ലോ. സ്റ്റുഡന്റ്സ് ക്രിസ്ത്യൻ മൂവ്മെന്റിന്റെ കേരളത്തിലെ ആദ്യകാല പ്ര

വർത്തകരിൽ ഒരാളായിരുന്നു, കുര്യൻ. ശ്രീ. സി. ജോൺ മത്തായി കേരളാ എസ്.സി.എം-ന്റെ സെക്രട്ടറിയായിരുന്ന അന്ന് എം. കുര്യൻ ലിറ്ററേച്ചർ സെക്രട്ടറിയായിരുന്നു. അക്കാലത്ത് രൂപം കൊണ്ടതാണ്, എസ്.സി.എം ബുക്ക് ക്ലബ്ബ്. ഏതാനും പുസ്തകങ്ങൾ ബുക്ക് ക്ലബ്ബിന്റേതായി പ്രസിദ്ധീകരിക്കുകയും ചെയ്തു. ഡോ. യുഹാനോൻ മാർത്തോമ്മാ, ഡോ. എം.എം. തോമസ് തുടങ്ങിയ മുതിർന്ന നേതാക്കളുടെ സഹായവും ലഭിച്ചതായി കുര്യൻ സാർ ഓർമ്മിക്കുന്നു.

### സുപ്രധാനമായ വഴിത്തിരിവ്

എം. കുര്യന്റെ ജീവിതത്തിൽ ഒരു വഴിത്തിരിവായി മാറുന്നത് സെറാമ്പൂർ കോളജിലെ ഒരു വർഷത്തെ പഠനവും ഗവേഷണവുമാണ്. 1956-ൽ സെറാമ്പൂർ കോളജ് ഒരു വർഷത്തേക്കുള്ള മാക്കിസൺ സ്കോളർഷിപ്പ് കുര്യന് അനുവദിച്ചു. ക്രിസ്തീയ സാഹിത്യസംബന്ധമായ പ്രവർത്തനങ്ങൾക്ക് നല്കുന്ന സ്കോളർഷിപ്പാണിത്. 1956 ജൂൺ ആദ്യം മുതൽ 1957 ഏപ്രിൽ അവസാനം വരെ സെറാമ്പൂരിൽ പോയി പഠനവും ഗവേഷണവും നടത്തുന്നതിന് അങ്ങനെ അവസരം ലഭിച്ചു. ആ കാലഘട്ടത്തെക്കുറിച്ച് കുര്യൻ സാർ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: 'എന്റെ ജീവിതത്തിലെ സുപ്രധാനമായ ഒരു കാലഘട്ടമാണത് - വില്യം കേറിയുടെ പ്രവർത്തനരംഗമായ സെറാമ്പൂരിൽ ചെലവഴിച്ച ഒരു വർഷം'. സഭകളുടെ ഐക്യത്തെപ്പറ്റിയുള്ള പഠനമായിരുന്നു, പ്രധാനമായും നിർവഹിച്ചത്. വായനയ്ക്കും പഠനത്തിനും യഥാകാലം ആവശ്യമായ നിർദ്ദേശങ്ങളും സഹായങ്ങളും പ്രൊഫ. റവ. ഡോ. വില്യം സ്റ്റുവർട്ടിൽ നിന്നും പ്രിൻസിപ്പൽ റവ. ഡോ. സി. ഇ. ഏബ്രഹാം അച്ചനിൽ നിന്നും ലഭിക്കുകയും ചെയ്തു.

### കുടുംബജീവിതത്തിലേക്ക്

കൽക്കട്ടയിലെ പഠനകാലം ജീവിതത്തിൽ വസന്തം വിരിയിച്ച കാലമായിരുന്നുവെന്ന് പറയാം. ജീവിതസഖിയായി തീർന്ന ഡോ. ശോശാമ്മ കുര്യനെ കണ്ടുമുട്ടിയത് ഇക്കാലത്താണ്; അതും യാദൃശ്ചികമായി കൽക്കട്ട ആർ.ജി. കാർ മെഡിക്കൽ കോളജിൽ വിദ്യാർത്ഥിനിയായിരുന്നു, ശോശക്കുട്ടി എന്ന ശോശാമ്മ. രണ്ടുപേരും ഒരേ നാട്ടുകാർ. ഒരേ സ്കൂളിലാണ് പഠിച്ചത്. സമർത്ഥനായ വിദ്യാർത്ഥിയായിരുന്ന കുര്യനെ ഹെഡ്മാസ്റ്റർ പ്രശംസിച്ചത് ഓർമ്മയിലുണ്ട്. പിന്നെ കണ്ടുമുട്ടുന്നത് കൽക്കട്ടയിൽ വച്ചാണ്. ശോശക്കുട്ടി സെന്റ്തെരേസാസിലെ ഇന്റർമീഡിയറ്റ് കോഴ്സ് കഴിഞ്ഞ് ലുധിയാന ക്രിസ്ത്യൻ മെഡിക്കൽ കോളജിലെ പഠനവും, ഹ്രസ്വകാല സേവനവും പൂർത്തിയാക്കി എം.ബി.ബി.എസ് കോഴ്സിന് തിരഞ്ഞെടുക്കപ്പെട്ടതനുസരിച്ചാണ്, കൽക്കട്ട യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള മെഡിക്കൽ കോളജിൽ ചേർന്നത് ഡോ. കെ.എം. തോമസും ഡോ. എ.കെ. ജോർജും അവിടത്തെ പൂർവ വിദ്യാർത്ഥികളാണ്. ശോശാമ്മ മൂന്നാം റാങ്കോടെയാണ് ബിരുദമെടുത്തത്. 1956-ൽ സെറാമ്പൂരിൽ പഠനത്തിനെത്തിയ എം. കുര്യൻ, വി.റ്റി. ചാണ്ടപ്പിള്ളയോടൊപ്പം പള്ളിയിൽ വന്നപ്പോഴാണ് യാദൃശ്ചികമായി അവർ തമ്മിൽ കണ്ടുമുട്ടിയത്. ദൈവനിയോഗത്തിന്റെ നിമിത്തമായിത്തീർന്ന കൂടിക്കാഴ്ച. ദൈവം അവരുടെ നടുവിലൂടെ കടന്നുപോയ നിമിഷം... നാട്ടിലേക്ക് മടങ്ങിയ കുര്യൻ സ്വന്തം പുസ്തകത്തിന്റെ ഒരു കോപ്പി അയച്ചുകൊടുത്തു: ആൽബർട്ട് ഷ്വൈറ്റ്സർ. കുടുംബജീവിതത്തിലേക്ക് നയിക്കപ്പെട്ട ഒരു ബന്ധം അവിടെ തുടക്കം കുറിക്കുകയായിരുന്നു.

### പത്രപ്രവർത്തകന്റെ നിയോഗവുമായി മലയാള മനോരമയിൽ

പത്രപ്രവർത്തനരംഗം ജീവിതനിയോഗമായി തിരിച്ചറിഞ്ഞ എം. കുര്യൻ മലയാള മനോരമയിലെ സ്റ്റാഫ് അംഗമായി തുടർന്ന് നിയമിക്കപ്പെട്ടു. പിന്നെ കാൽ നൂറ്റാണ്ടുകാലം മനോരമയായിരുന്നു അദ്ദേഹത്തിന്റെ പ്രധാന കർമ്മരംഗം. മലയാള മനോരമയിലെ പത്രാധിപസമിതിയിലെ പ്രമുഖരായ എൻ.എം. ഏബ്രഹാം, കെ.പി.കെ പിഷാരടി, പി.ഓ. ഏബ്രഹാം തുടങ്ങിയവരുടെ ഇളമുറക്കാരനായി കുര്യൻ സേവനമാരംഭിച്ചു; കെ.വി. മാമ്മൻ, തോമസ് ജേക്കബ്, ജോയ് തിരുമൂലപുരം തുടങ്ങിയവർ സഹപ്രവർത്തകരും. പ്രൊഫ. കെ.എം. തരകൻ പിൽക്കാലത്ത് ഭാഷാപോഷിണിയുടെയും വീക്കിലിയുടെയും എഡിറ്ററായി സേവനമനുഷ്ഠിച്ചു.

### ക്രൈസ്തവ സാഹിത്യ സമിതിയിൽ

കേരളത്തിലെ ക്രൈസ്തവ പുസ്തകപ്രസിദ്ധീകരണ മേഖലയിലെ സജീവ സാന്നിദ്ധ്യമാണ് ക്രൈസ്തവ സാഹിത്യസമിതിയും (സി.എസ് എസ്) ദൈവശാസ്ത്ര സാഹിത്യ പ്രസിദ്ധീകരണസമിതിയും (റ്റി.എൽ.സി). രണ്ടു പ്രസ്ഥാനങ്ങളുമായി എം. കുര്യൻ ഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു. ഒരു വിദ്യാർത്ഥിയായിരുന്ന കാലം മുതൽ തന്നെ ക്രൈസ്തവ സാഹിത്യസമിതി യുമായി (എം.സി എൽ.സി) എം. കുര്യന് ബന്ധമുണ്ടായിരുന്നു. അന്ന് സമിതി യുടെ ജീവാത്മാവും പരമാത്മാവുമായിരുന്നത് ഡബ്ല്യു. മാത്യു അച്ചനാണ്. ലളിതമായി ജീവിതം നയിച്ച അച്ചൻ, ഒരു വിദ്യാർത്ഥിയായിരുന്ന കാലത്ത് തന്നെ ഒരു സതീർത്ഥ്യനെ എന്നവണ്ണം ചേർത്തു നിർത്തിയിരുന്നതായി കുര്യൻ സാർ സാക്ഷിച്ചിട്ടുണ്ട്. ആദ്യ പുസ്തകം - മതവും മനുഷ്യനും-ക്രൈസ്തവ സാഹിത്യസമിതിയിലൂടെ പുറത്തുവന്നതും യാദൃശ്ചികമല്ല.

### മഹത്ചരിതങ്ങളുടെ ഉപാസകൻ

സ്വതന്ത്ര രചനകളായും വിവർത്തനങ്ങളായും എഡിറ്റ് ചെയ്യപ്പെട്ട കൃതികളായും അമ്പതിലേറെ പുസ്തകങ്ങൾ എം. കുര്യൻ രചിച്ചിട്ടുണ്ട്. ജീവചരിത്രങ്ങളും പഠനങ്ങളും സമാഹൃത രചനകളുമെല്ലാം അവയുടെ കൂട്ടത്തിലുണ്ട്. എന്തിന്, കഥകളും നോവലുകളും പോലുമുണ്ട്. എന്നാൽ ഒരു ഗ്രന്ഥകർത്താവ് എന്ന നിലയിൽ എം. കുര്യന്റെ സിദ്ധിയും സാധനയും സാഫല്യം തേടിയത് ജീവചരിത്ര രചനയിലാണ്. ഭാരതത്തിന്റെ ചരിത്രത്തിലെ ഐതിഹാസികമായ ഒരു ഘട്ടത്തിലാണ് എം. കുര്യന്റെ കൗമാരയൗവനകാലങ്ങൾ വികാസം കൊള്ളുന്നത് - സ്വാതന്ത്ര്യസമരകാലഘട്ടം. കേരളത്തിലെ സഭകളുടെ ചരിത്രത്തിലും ഒട്ടേറെ മഹത്വ്യക്തികൾ സഭയിലും സമൂഹത്തിലും നേതൃത്വം നല്കുന്നതിലൂടെ കാലത്തെ പ്രകാശമണിയിച്ച ഘട്ടമാണത്. കെ.സി. ചാക്കോ സാർ, സാധു മത്തായിച്ചൻ, യൂഹാനോൻ മാർത്തോമ്മാ, കെ.എം. ചെറിയാൻ (മലയാള മനോരമ), എൻ.എം. ഏബ്രഹാം,

സി. ജോൺ മത്തായി, റവ. എ.സി. ഉമ്മൻ, റ്റി.റ്റി. താരു, ഡോ. എ.കെ. തര്യൻ തുടങ്ങിയ മഹിതമനസ്സുകളുമായി അടുത്തിടപെടാനും അവരുടെ സ്വാധീനവലയത്തിലാകുവാനും കുര്യന് ഭാഗ്യം സിദ്ധിച്ചു. ചെറുപ്പം മുതലേ മഹിതമനസ്സുകളുടെ ഉപാസകനായി മാറുകയായിരുന്നു കുര്യൻ. സ്വാഭാവികമായും മഹത്ചരിതങ്ങളാണ്, അദ്ദേഹത്തിന്റെ മികച്ച രചനകൾ. അസ്സീസിയിലെ വിശുദ്ധ ഫ്രാൻസിസ്, ആൽബർട്ട് ഷ്വൈറ്റ്സർ, സാധു മത്തായിച്ചൻ തുടങ്ങിയവരുടെ ജീവിതകഥകൾ കുര്യൻ ആഖ്യാനം ചെയ്തു; അവ മനുഷ്യമഹത്വത്തിന്റെ ഹൃദയംഗമമായ ആവിഷ്കാരമായി പരിണമിക്കുകയും ചെയ്തു.

കാലത്തിന് കാത്ത് സൂക്ഷിക്കാൻ മികവാർന്ന സംഭാവനകൾ നല്കിയ എം. കുര്യൻ സാർ, താനാണ് ഇതൊക്കെ ചെയ്തതെന്ന ചിന്തയില്ലാതെ, മുഖത്ത് വിടരുന്ന ചെറുപുഞ്ചിരിയോടെ, സൗമ്യദീപ്തമായ ചുവടുകൾ വച്ചു. സർവേശ്വരൻ തന്നെ ഏല്പിച്ച ഉത്തരവാദിത്വം നിറവേറ്റിയ സംതൃപ്തി മാത്രം. കഴിയുന്നിടത്തോളം ഒന്നും നാളത്തേക്കു മാറ്റിവയ്ക്കുന്ന പതിവ് കുര്യൻസാറിന് ഉണ്ടായിരുന്നില്ല. ഏല്പിക്കുന്ന ജോലികളെല്ലാം നിശ്ചിതസമയത്തിന് മുമ്പുതന്നെ ചെയ്തുതീർക്കണമെന്ന നിർബന്ധമുണ്ടായിരുന്നു. എത്ര കഠിനമായി അധ്വാനിച്ചിട്ടുണ്ടെന്നോ? വെളുപ്പിന് നാല് മണിക്ക് ഉണർന്ന് എഴുത്തും വായനയും ആരംഭിക്കും. പകൽ മുഴുവൻ ആ മനവും മിഴിയും അക്ഷരങ്ങളുടെമേൽ പൊരുന്നിരിക്കുകയാവും.

എം. കുര്യൻ സാർ മിതവാക്കായിരുന്നു. എന്നാൽ ഇത്രയേറെ ശ്രദ്ധാലുവായ മറ്റൊരു ശ്രോതാവ് ഉണ്ടാവുമോ? അപരൻ പറയുന്നത് ശ്രദ്ധാപൂർവം കേൾക്കും. സ്വാഭിപ്രായം രേഖപ്പെടുത്തേണ്ട വേളയിൽ ചുരുങ്ങിയ വാക്കുകളിൽ പ്രകടിപ്പിക്കും. ആരെയും വാക്കുകൊണ്ടുപോലും മുറിപ്പെടുത്താറില്ല. സൗമ്യമായ സാന്നിദ്ധ്യംപോലെ വാക്കുകളും സൗമ്യമായിരിക്കും. സൗഹൃദസംഭാഷണവേളകൾ നർമ്മംകൊണ്ട് മധുരതരമാക്കാൻ കുര്യൻസാറിന് സവിശേഷപാടവമുണ്ടായിരുന്നു. സൗമ്യദീപ്തമായ ആ ജീവിതത്തിന് രണ്ടായിരത്തി പതിനൊന്ന് ജൂൺ 14-ാം തീയതി തിരശ്ശീല വീണു. മൂല്യാധിഷ്ഠിതമായ പത്രപ്രവർത്തനത്തെയും സാഹിത്യപ്രവർത്തനത്തെയും നെഞ്ചിലേറ്റിയ കർമ്മനിരതനായ ഒരു പ്രതിഭാശാലിയുടെ തിരോധാനം. ○

## BRIDE/ BRIDEGROOM WANTED

*ഓർത്തഡോക്സ് യുവാവ്* (27 years, 182 cm, BE, Senior Software Engineer, Remote)
M4 marry: 5345009

*ഓർത്തഡോക്സ് യുവതി*
(24 years,164 cm, BTech Computer Science, Software Engineer, Kochi)
M4 marry: 5313061

**Contact No: 9496326405**

## BRIDE WANTED

An orthodox upper-middle-class family from Pathanamthitta District are seeking an alliance for their 29-year-old son who is 5'4" tall, has pursued B.Com and MBA, and is currently employed as a Senior Officer at an Australian Bank in Bangalore. The family is inviting proposals from parents of God Fearing and professional alliance who come from respectable family backgrounds. It is preferable if the girl was born and brought up outside Kerala.

**(M)9431145647/7979835979**
**M4 id - 5302375**

## BRIDEGROOM WANTED

Orthodox Christian parents from an ancient family in Central Travancore invite marriage proposals from parents of God fearing, well educated and employed Orthodox Christian boys for their daughter ( aged 26/152 cm MBA Finance graduate) working with an MNC at Techopark, Trivandrum. We prefer a boy below 30 of age and working in the U.A.E , Bahrain, Qatar, Kuwait, Trivandrum, Kochi or Bengaluru.

**Contact No. 8137810821**

## BRIDE WANTED

ഓർത്തഡോക്സ് യുവാവ് 29, 168 cm, M Com. നിരണം ഭദ്രാസനം.ഇടത്തരം കുടുംബം. പ്രൈവറ്റ് കമ്പനിയിൽ അക്കൗണ്ടന്റ്. അനുയോജ്യമായ ആലോചനകൾ ക്ഷണിക്കുന്നു.

Contact No
**80865 36282**

## BRIDE WANTED

Orthodox parents inviting proposal for their son MDS 30yrs 6ft from orthdox family Doctors preffered

Contact No:
**9847112319**
**anjilimatt@hotmail.com**

## BRIDEGROOM WANTED

Orthodox parents residing in Kottayam District invite proposals for their daughter 27 years,162 cm,fair,Agricultural Officer in Govt.of Kerala, presently studying for Ph D

Contact No.
**9446034845**
**M4 marry Id-5224106**

## BRIDEGROOM WANTED

Orthodox Christian parents from Pathanamthitta District invite proposals from parents of well educated and employed orthodox boys , for their daughter aged 28, 162 cm, 67 kg, completed PGDM from Bangalore and working in a US Investment Bank in Bangalore as Compliance Analyst

**Contact No: 90488 37735**
**M4 Id -5243371**

## BRIDE WANTED

Orthodox parents from an ancient Christian family invite proposal for their son, 27 years/167 cm from parents of highly professional girl (Doctor, CA,...). He is working as a senior software engineer in an MNC in Ireland and pursuing his PhD in computer science with specialization in AI, at Trinity College, Dublin.

**Contact No:**
**8075714701, 6282654427**

## BRIDE WANTED

ഖത്തറിൽ ജോലിയുള്ള ഓർത്തഡോക്സ് യുവാവ് സിവിൽ എൻജിനീയർ, 29/171, B.Tech നഴ്സുമാർക്കും, ഖത്തറിൽ ജോലിയുള്ളവർക്കും മുൻഗണന.

Contact No:
**9497224408, 9995994322**

### For Favours Received





ഒരു വിശ്വാസി

### For Favours Received



Shaji Kurian



ഒരു വിശ്വാസി, ബാംഗ്ലൂർ



ഒരു വിശ്വാസി



**ഫാ. യാക്കോബ് തോമസ്**
*മാനേജർ, ദേവലോകം അരമന*

# കിബ്രോത്ത് - ഹത്താവ

പഴയനിയമത്തിൽ നാം ദർശിക്കുന്ന ഇസ്രായേൽ ജനം പുതിയ നിയമ സഭയാകുന്ന ക്രിസ്തീയ സഭയുടെ ദൃഷ്ടാന്തമാണ്. യിസ്രായേൽ ജനത്തോടുള്ള ദൈവത്തിന്റെ ഇടപെടലും അവരുടെ പ്രതികരണവും അവസാനം അവർക്കു സംഭവിക്കുന്ന പരിണിത ഫലങ്ങളും എല്ലാം നമുക്കുള്ള കൃത്യമായ സൂചനകളാണ്. അനവരതമായ കരുതലും സ്നേഹവും ആവോളം അനുഭവിച്ച ജനം യാതൊരു മടിയും കൂടാതെ ദൈവത്തെ തള്ളിക്കളഞ്ഞ് സുഖസൗകര്യങ്ങളിൽ ആറാടി ജീവിച്ചത് അവരുടെ തന്നെ ശിക്ഷക്ക് കാരണമായി. ആ ജനത്തെക്കാൾ ദൈവത്തെ മറന്നു കൊണ്ടുള്ള ജീവിതമാണ് ഇന്ന് നാം നയിക്കുന്നത്. ഇതിനുള്ള ശിക്ഷാവിധി വരാനിരിക്കുന്നതേ ഉള്ളു.

ഫറവോന്റെ അടിമത്വത്തിൽ കഴിഞ്ഞിരുന്ന ജനത്തെ ദൈവം മോശ മുഖാന്തിരം പാലും തേനും ഒഴുകുന്ന കനാൻ ദേശത്തേക്ക് നയിച്ചു. ഈ യാത്രയിൽ അവർക്ക് ചെങ്കടൽ കടക്കേണ്ടതായി വന്നു.

പുതിയ ഇസ്രായേലാകുന്ന ക്രിസ്തീയ സഭ സാത്താനാകുന്ന ഫറവോനിൽ നിന്നും സ്വർഗ്ഗീയ കനാൻ നാട്ടിലേക്ക് യാത്ര ചെയ്യുന്നു. നാം കടന്ന ചെങ്കടൽ വി. മാമോദീസാ ആണ്. 1 കൊരി. 10:2 "എല്ലാവരും സമുദ്രത്തുകൂടെ കടന്നു എല്ലാവരും മേഘത്തിലും സമുദ്രത്തിലും സ്നാനം ഏറ്റു മോശയോട് ചേർന്നു". ചെങ്കടൽ കടന്നവർക്ക് മാത്രമാണ് കനാൻ നാട്ടിലേക്ക് യാത്രയാകുവാൻ സാധിച്ചത്. വി. മാമോദീസായിൽ കൂടിയാണ് സ്വർഗ്ഗീയ കനാൻ നാട്ടിലേക്കുള്ള നമ്മുടെ യാത്ര ആരംഭിക്കുന്നത്. ചെങ്കടൽ കടന്ന ഉടൻ അവർ കനാൻ നാട്ടിലേക്ക് പ്രവേശിക്കുക അല്ല ആദ്യം ചെയ്തത്. ഒരു മരുഭൂമിയിലേക്കാണ്, ആ മരുഭൂമിയാണ് നമ്മുടെ ഈ ലോകജീവിതം. നീണ്ട നാല്പതു വർഷത്തെ യാത്രക്കു ശേഷമാണ് കനാൻ നാട്ടിൽ പ്രവേശിക്കുവാൻ സാധിച്ചത്. ഈ മരുഭൂയാത്രയിലെ നമ്മുടെ ലക്ഷ്യം സ്വർഗ്ഗീയ കനാൻ നാടാണെന്ന ചിന്ത പലപ്പോഴും നാം മറന്നുപോകുന്നു. ചെങ്കടൽ കടന്ന എല്ലാവരും കനാൻ നാട്ടിലേക്ക് പ്രവേശിച്ചില്ല. ദൈവത്തിന്റെ ശുദ്ധീകരണ പ്രക്യയയിൽ കാലേബും യോശുവായും മാത്രം പ്രവേശിച്ചു. മാമോദീസാ മുങ്ങിയതുകൊണ്ട് മാത്രം സ്വർഗ്ഗീയ കനാൻ നാട്ടിൽ എത്തിച്ചേരുകയില്ല. ഈ ലോക ജീവിതയാത്ര വളരെ പ്രധാനപ്പെട്ടതാണ്. അന്ന് മോശ മുഖാന്തിരം ദൈവം കൊടുത്ത കല്പനകളും നിയമങ്ങളും എല്ലാം മറന്നു ജീവിച്ചതാണ് ആ ജനത്തിന് നഷ്ടം വരുത്തിയതെങ്കിൽ ഇന്ന് നമ്മുടെ ജീവിതത്തിലും അതേ അനുഭവങ്ങളാണ് വരാനിരിക്കുന്നത്.

മരുഭൂമിയിൽ കൂടിയുള്ള യാത്രയിൽ ഒരുപാട് തവണ മോശക്കും ദൈവത്തിനും എതിരെ ജനം പിറുപിറുക്കുന്നുണ്ട് ചില സന്ദർഭങ്ങളിൽ ദൈവം കഠിനമായി കോപിച്ചു അവരെ ശിക്ഷിക്കുന്നു. എന്നാൽ ചില സന്ദർഭങ്ങളിൽ അവരുടെ ഇഷ്ടം നിറവേറ്റികൊടുക്കുന്നു

വെള്ളമില്ലാതെ മരുഭൂമയിൽ മൂന്നുദിവസം നടന്നു കഴിഞ്ഞപ്പോൾ അവർ പിറുപിറുത്തു. ഒരു മനുഷ്യന്റെ ന്യായമായ ആവശ്യമാണ് വെള്ളം കുടിക്കുക എന്നത്. അതുകൊണ്ട് തന്നെ ദൈവം മാറായിൽ- അവർക്ക് വെള്ളം നൽകി. അടിമത്വത്തിന്റെ കയ്പ് മട്ട് കുടിച്ചിവർക്ക് കയ്പുള്ള വെള്ളം ലഭിച്ചു എങ്കിലും ദൈവം അതിനെ മധുരമുള്ളതാക്കി തീർത്തു. പിന്നീടുള്ള അവരുടെ പിറുപിറുപ്പ് ഭക്ഷണത്തിനുവേണ്ടി ആയിരുന്നു. അതീവ രുചികരമായ 'മന്ന' ദൈവം അവർക്കു നൽകി. പി ന്നീട് ഇറച്ചിക്കുവേണ്ടി പിറുപിറുത്തു. അവിടെ ദൈവം കാടപക്ഷിയെ നൽകിയെങ്കിലും അത് വായിൽ ഇരിക്കുമ്പോൾ തന്നെ വലിയൊരു സംഹാരവും നടത്തി.

ഭക്ഷണം കഴിക്കുക ദാഹം മാറുക എന്നത് മനുഷ്യന്റെ ന്യായമായ ആവശ്യമാണ്. ഈ ന്യായമായ ആവശ്യങ്ങളിൽ ദൈവം ഏറ്റവും ശ്രേഷ്ഠമായത് നൽകി. എന്നാൽ ഇറച്ചി തിന്നുക എന്നത് അത്യാഗ്രഹത്തിൽ നിന്ന് ഉണ്ടായ ആഗ്രഹമാണ്. ദൈവം അത് നൽകി എങ്കിലും അതോടൊപ്പം ഒരു വലിയ സംഹാരവും നടത്തി ദുരാഗ്രഹികളുടെ കൂട്ടത്തെ കുഴിച്ചിട്ടതുകൊണ്ട് ആ സ്ഥലത്തിന് കിബ്രോത്ത്-ഹത്താവ എന്നു പേരായി" (സംഖ്യ. 11:34).

നമ്മുടെ ജീവിതയാത്രയിൽ ന്യായമായ ആവശ്യങ്ങൾക്ക് ദൈവം മറുപടി നൽകും. എന്നാൽ അത്യാഗ്രഹത്തിന് ദൈവശിക്ഷ ഉണ്ടാകും. ഇന്നത്തെ മനുഷ്യന്റെ ആർത്തി സംസ്ക്കാരമാണ് ഈ ഭൂമിയെ തന്നെ നശിപ്പിക്കാൻ കാരണമായത്. മനുഷ്യന്റെ ആവശ്യങ്ങൾ നിർവഹിക്കാൻ ഈ ഭൂമിക്ക് സാധിക്കും. ഇന്നുള്ള ജനത്തിന്റെ അഞ്ചിരട്ടി ജനത്തിന് ജീവിക്കാനുള്ള വിഭവങ്ങൾ ഈ ഭൂമിയിൽ ഉണ്ട്. എന്നാൽ അത്യാഗ്രഹം നിറവേറ്റാൻ ഭൂമിക്കു സാധിക്കുന്നില്ല. എല്ലാവർക്കും ഒരുപോലെ അവകാശപ്പെട്ട ഈ ഭൂമിയിൽ ചിലർ കൂടുതൽ വാരിക്കൂട്ടിയപ്പോൾ അനേകർ പട്ടിണിയിലായി. നാം അത്യാഗ്രഹം മൂലം വാരികൂട്ടുന്ന ഓരോന്നും മറ്റുള്ളവന് ലഭിക്കേണ്ട

ശേഷം 41-ാം പേജിൽ...

# MALANKARA ORTHODOX SYRIAN CHURCH




# ZACHARIAH MAR ANTHONIOS KARUNYA NILAYAM



**An Initiative of the Churches in Ernakulam & Mulanthuruthy Region**

**Diocese of Kochi**

## *"The Ministry of Health and Healing"*

## ACTIVITIES







**Free Midday - Meals for Patients and Destitutes**
രോഗികൾക്കുള്ള സൗജന്യ ഭക്ഷണം

CanHope

**Karunya Sparsam**

**Medical Aid to Cancer and Kidney Patients**
കാൻസർ, കിഡ്നി രോഗികൾക്കുള്ള സഹായ പദ്ധതി



**Free Accommodation for Patients and Bystanders**
നിർധനരായ രോഗികൾക്കുള്ള സൗജന്യ താമസ സൗകര്യം



**Medical Lab Facility**
**20-50% Discount**
കാരുണ്യ സ്പെഷ്യാലിറ്റി മെഡിക്കൽ ലാബ് 20-50% കുറവ്



**Karunya Mobile Care Unit**
കാരുണ്യ മൊബൈൽ കെയർ യൂണിറ്റ്

## You Can Support This Project By:

**Life Membership - ₹. 10000/-**
ലൈഫ് മെമ്പർഷിപ്–₹.10000/-

**Midday Meals Per Day - ₹. 4000/-**
ഭക്ഷണ വിതരണത്തിന് പ്രതിദിനം ₹. 4000/-

**For Chemotherapy and Dialysis- ₹ 2,500/-, ₹.5000/-, ₹.10000/-**
കീമോ തെറാപ്പി & ഡയാലിസിസിന് സഹായം നൽകുന്നതിന് ₹.2,500/-, ₹.5000/-, ₹.10000/-

For More Details:

| | | |
|---|---|---|
| Fr. Job Davis | Working President | 9447775950 |
| Sri. V K Joseph | Treasurer | 9847032037 |
| Sri. Joseph George | Secretary | 9633750087 |

Bank Details:

Bank : **ESAF Small Finance Bank Ltd.**
Br. : Elamkulam
A/c No. : **50190001714156**
IFSC : **ESMF0001183**

Endowment funds/ donations by cheque or direct bank transfer above Rs. 10000/- are exempted from Income Tax u/s 80G (5) (vi) of the Income Tax Act 1961

**Opp. Govt. Medical College, H.M.T. Colony .P.O., Kalamassery, Kochi-683503**
**Email: karunyakochi@gmail.com | Web: www.karunyanilayamkochi.org**




# കാലാവസ്ഥാ വ്യതിയാനവും ആഗോളതാപനവും :

## പ്രത്യാഘാതങ്ങളും കാരണങ്ങളും

**ഡോ. ജോർജ്ജ് വി. തോമസ്,**
വെട്ടിമൂട്ടിൽ, വകത്താർ

കാലാവസ്ഥാ വ്യതിയാനം ഭുമിയിൽ ജീവന്റെ നിലനിൽപിന് ഭീഷണിയായി മാറിക്കൊണ്ടി രിക്കുന്നു. കേരളം ഇതേവരെ ഉണ്ടാകാത്ത കൊടുംചൂടിൽ നട്ടംതിരിയുന്ന സമയമായിരുന്നു വേനൽക്കാലം. ചില ദിവസങ്ങളിൽ കേരളത്തിൽ പല സ്ഥലങ്ങളിലും താപനില 42Oc വരെ ഉയർന്നതായി കാലാവസ്ഥാ റിപ്പോർട്ടുകൾ സുചിപ്പിക്കുന്നു. കഴിഞ്ഞ ഒരു ദശാബ്ദത്തോളമായി ഒരോ വർഷവും റിക്കാർഡിട്ട് താപനില ഉയർന്നുവരികയാണെന്ന് വേൾഡ് മെറ്റീരിയോളജിക്കൽ ഓർഗനൈസേഷൻ (WMO) പറയുന്നു. 2023 മുതൽ 2028 വരെയുള്ള അഞ്ച് വർഷക്കാലം അതികഠിന ചൂടുള്ള വർഷങ്ങളായിരിക്കുമെന്ന് WMO മുന്നറിയിപ്പ് നല്കുന്നു. യു. എൻ ന്റെ ഇന്റർഗവേൺമെന്റൽ പാനൽ ഓഫ് ക്ലൈമറ്റ് ചെയ്ഞ്ച് (IPCC) പുറത്തുവിട്ട റിപ്പോർട്ട് പ്രകാരം ആഗോള തലത്തിൽ വ്യവസായ വിപ്ലവസമയത്ത് ഉണ്ടായിരുന്നതിനേക്കാൾ 1. 1OC ചൂട് വർദ്ധിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ കേരളത്തിൽ താപനില 4 മുതൽ 6OC വരെ കുടുന്നതായാണ് കാലാവസ്ഥാ മുന്നറിയിപ്പുകൾ സൂചിപ്പിക്കുത്. കേരളത്തിൽ അതി തീവ്രകാലാവസ്ഥാ പ്രതിഭാസങ്ങളുടെ എണ്ണം വർദ്ധിക്കുന്നു. നമ്മുടെ വനമേഖലയുടെ മൂന്നിൽ ഒരു ഭാഗവും കാലവസ്ഥാ മാറ്റത്തിന്റെ ദൂഷ്യഫലങ്ങൾ പതിഞ്ഞവയാണ്. മണ്ണിന്റെ അപചയം ഉൽപാദനത്തെ പ്രതികുലമായി ബാധിക്കുന്നു.

ഉയർന്ന താപനില കാരണം കാട്ടുതീയും വ്യാപാരസ്ഥാപനങ്ങളിലും മാലിന്യ കൂമ്പാരങ്ങളിലും ഉണ്ടാകുന്ന തീപിടുത്തവും കുടിവെള്ളക്ഷാമവും വരൾച്ചയും വിളനാശവും വർദ്ധിക്കുന്നു. വന്യമൃഗങ്ങൾ കാട് വിട്ട് വെള്ളവും ഭക്ഷണവും തേടി മനുഷ്യരുടെ വാസസ്ഥലങ്ങളിലും കൃഷിയിടങ്ങളിലുമെത്തി നാശനഷ്ടങ്ങൾ ഉണ്ടാക്കുന്നു. താപനില ഉയർന്നു നിൽക്കുന്ന സമയത്ത് പുറത്തു പോകുന്നതിന് പ്രയാസമനുഭവിക്കുന്നതോടൊപ്പം നമ്മുടെ പ്രവർത്തനക്ഷമതയേയും പ്രതികൂലമായി ബാധിക്കുന്നു. കാലാവസ്ഥാ വ്യതിയാനത്തെ പ്രതിരോധിക്കാൻ കുടുതൽ എയർ കണ്ടീഷനറുകൾ, എയർകൂളറുകൾ, ഫാനുകൾ എന്നിവയുടെ വില്പനയും ഉപയോഗവും പല മടങ്ങു വർദ്ധിച്ചതും വൈദ്യുതി ഉപയോഗം ക്രമാതീതമായി വർദ്ധിച്ചതും കാലാവസ്ഥാ വ്യതിയാനത്തിന് ആക്കം കൂട്ടും. കാലാവസ്ഥാ ദുരന്തങ്ങളായ അതിതീവ്ര മഴ, വെള്ളപ്പൊക്കം, മണ്ണിടിച്ചിൽ, ചുഴലിക്കാറ്റ്, കടലാക്രമണം എന്നിവയും പല മടങ്ങ് വർദ്ധിച്ചതായി കാണുന്നു. ആഗോള തലത്തിൽ ഉണ്ടാകുന്ന തീവ്രമായ കാലാവസ്ഥ വ്യതിയാന ദുരന്തങ്ങൾ മൂലം നൂറു കണക്കിന് ബില്യൻ ഡോളറിന്റെ സാമ്പത്തിക നഷ്ടം ഉണ്ടാകുകയും ഭക്ഷ്യജല സുരക്ഷയ്ക്ക് ഭീഷണിയാകുകയും ചെയ്യുന്നു. രോഗകീടങ്ങൾ വർദ്ധിക്കുന്നതിന് അനുകൂലമായ സാഹചര്യങ്ങൾ സംജാതമാകുന്നു.

ഭുമിയിലെ ജീവന് ഗുരുതര ഭീഷണി ഉയർത്തുന്ന ആഗോള കാലാവസ്ഥയിലെ ദീർഘകാല മാറ്റങ്ങളാണ് കാലാവസ്ഥാ വ്യതിയാനം എന്ന ആഗോള പ്രതിഭാസം. ഭൗതീക നേട്ടങ്ങൾക്കു വേണ്ടിയുള്ള മനുഷ്യരുടെ അതിരു കടന്ന പ്രവർത്തനങ്ങൾ മൂലം അന്തരീക്ഷത്തിലുള്ളാകുന്ന ഹരിത ഗൃഹവാതകങ്ങളായ കാർബൺഡൈ ഓക്സൈഡ്, മീഥേൻ, നൈട്രസ് ഓക്സൈഡ് എന്നിവയാണ് കാലാവസ്ഥാ വ്യതിയാനത്തിന് കാരണമാകുന്നത്. അന്തരീക്ഷത്തിൽ തങ്ങി നിൽക്കുന്ന ഈ ഹരിത ഗൃഹവാതകങ്ങൾ സുര്യനിൽ നിന്നുള്ള ചുടു പിടിച്ചു നിർത്തുകയും കരയിലും സമുദ്രത്തിലും താപനില വർദ്ധിക്കുന്നതിനും കാരണമാകുകയും ചെയ്യുന്നു. ഹരിതഗൃഹ വാതകങ്ങളിൽ കാർബൺഡൈ ഓക്സൈഡാണ് ഏറ്റവും കൂടുതൽ അളവിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നതും കാലാവസ്ഥാ വ്യതിയാനത്തിനുള്ള പ്രധാന കാരണവും.

പെട്രോളിയം ഉല്പന്നങ്ങളുടെ അമിതമായ ഉപയോഗവും വനനശീകരണവും വ്യവസായിക കൃഷി രീതികളും അന്തരീക്ഷത്തിൽ ഹരിത ഗൃഹവാതകങ്ങളുടെ അളവ് വർദ്ധിക്കുന്നതിന് കാരണമായി. 1750 കളിൽ വ്യവസായിക വിപ്ലവം ഉണ്ടായപ്പോൾ അന്തരീക്ഷത്തിലെ കാർബൺ ഡൈ ഓക്സൈഡിന്റെ അളവ് 278 ppm (parts per million) ആയിരുന്നത് ഇപ്പോൾ 417 ppm ആയി ഉയരുകുയും അത് ഭൂമിയുടെ താപനിലയിൽ 2OC വർദ്ധനവ് ഉണ്ടാക്കുകയും ചെയ്തു. ഈ നിലയിൽ കാർബൺഡൈ ഓക്സൈഡിന്റെ വർദ്ധനവ് തുടർന്നാൽ

2100 ആകുമ്പോഴേക്കും 4OC വരെ താപനില ഉയരാം എന്നാണ് നിഗമനങ്ങൾ.

മനുഷ്യരുടെ പ്രവർത്തനം മൂലം ഉണ്ടാകുന്ന ഹരിത ഗൃഹവാതകങ്ങളുടെ ഭൂരിഭാഗം ഉദ്ഗമനങ്ങളും പ്രധാനമായും ഫോസിൽ ഇന്ധനങ്ങളായ പെട്രോളിയം, കൽക്കരി, പ്രകൃതി വാതകം എന്നിവ കത്തിക്കുന്നതു മൂലമാണ് ഉണ്ടാകുന്നത്.

താപവർദ്ധനവ് മൂലം ഉണ്ടായ തീവ്രകാലാവസ്ഥാ മാറ്റങ്ങൾ ലോകത്തിലെ എല്ലാ പ്രദേശ ങ്ങളിലും പ്രകൃതിക്കും മനുഷ്യനും അപകടരമായ ആഘാതങ്ങൾ ഉണ്ടാക്കി. കൂടുതൽ തീവ്രമായ ഉഷ്ണതരംഗങ്ങളും കനത്ത മഴയും മനുഷ്യന്റെ ആരോഗ്യത്തിനും ആവാസവ്യവസ്ഥയ്ക്കും കൂടുതൽ പ്രശ്നങ്ങൾ ഉണ്ടാകുന്നു. നാലു പ്രധാന കാലാവസ്ഥ വ്യതിയാന സൂചകങ്ങളായ ഹരിത ഗൃഹവാതക സാന്ദ്രത, സമുദ്രതാപനില വർദ്ധനവ്, സമുദ്ര നിരപ്പ് ഉയരുന്നതും, സമുദ്രത്തിന്റെ അമ്ലീകരണം എന്നിവയും 2021 ൽ പുതിയ റിക്കാർഡുകൾ സ്ഥാപിച്ചു.

ആഗോളതാപനം മൂലം കാലാവസ്ഥാ ദുരന്തങ്ങൾ വർദ്ധിക്കുന്നു. കാലാവസ്ഥയെ നിയന്ത്രിച്ചിരുന്ന മഞ്ഞുമലകൾ ഉരുകി സമുദ്രനിരപ്പ് ഉയരുന്നു. ജീവന്റെ നിലനില്പിനാവശ്യമായ ജൈവ വൈവിധ്യം നഷ്ടമാകുകയും ആവാസവ്യവസ്ഥയുടെ സേവനങ്ങൾ നഷ്ടപ്പെട്ടു കൊണ്ടിരിക്കയും ചെയ്യുന്നു. ഇപ്പോഴുള്ള നമ്മുടെ പ്രവർത്തനശൈലി തുടർന്നാൽ ലോകത്തെ കാത്തിരിക്കുന്നത് അത്ര ശുഭകരമായ ഭാവി ആയിരിക്കുകയില്ല. ഇതുവരെയുള്ള ഇടപെടലുകൾ കാർബൺ പുറന്തള്ളൽ കുറയ്ക്കാൻ സഹായകമായിട്ടില്ല. കോവിഡു കാലത്തെപ്പോലെ ജീവൻ നിലനിർത്താൻ കാലാവസ്ഥ അടിയന്തിരാവസ്ഥ കാലമാണെന്ന് തിരിച്ചറിഞ്ഞ് പ്രവർത്തിക്കേണ്ട സമയം അതിക്രമിച്ചിരിക്കയാണ്. വാസയോ ഗ്യവും സുരക്ഷിതമായ ഭൂമി വരും തലമുറയ്ക്ക് കൈമാറാനുള്ള ബാധ്യത നാം മറക്കരുത്.

*(മുൻ ഡയറക്ടർ, കേന്ദ്രതോട്ടവിള ഗവേഷണ സ്ഥാപനം കാസർഗോഡ്)*

## പ്ലേയിസ്മെന്റിൽ റിക്കോർഡ് നേട്ടവുമായി പീരുമേട് മാർ ബസേലിയോസ് എൻജിനീയറിങ് കോളേജ്

**പീരുമേട്:** മാർ ബസേലിയോസ് എൻജിനീയറിങ് കോളേജിലെ വിദ്യാർഥികൾക്ക് നൂറു ശതമാനം പ്ലേയിസ്മെന്റ് ലഭിച്ചു. 2023– അധ്യയന വർഷം പഠനം പൂർത്തിയാക്കിയ എല്ലാ വിദ്യാർഥികൾക്കും വിവിധ കമ്പനികളിലായി ജോലി ലഭിച്ചു. ടി.സി.എസ്, ഐ.ബി.എസ്, ഡാൻഫോസ്സ്, എച്ച്.ഡി.എഫ്.സി. ബാങ്ക്, ഇഞ്ചിയോൺ കിയ, തിങ്ക്പാമ്, ക്വസ്റ്റ് ഗ്ലോബൽ, സി ഇലക്ട്രിക് ഓട്ടോമാറ്റീവ് ഡ്രൈവ്, ജോബിൻ ആൻഡ് ജിസ്മി ഐ ടി സൊല്യൂഷൻ, സോഫ്റ്റ്സൊല്യൂഷൻ, ടെൻസോടെക്, സ്ക്വയർ ടെക് എക്യുപ്പ്മെന്റ്സ്, ഹൈകൂർ കോൺട്രാക്റ്റേഴ്സ്, എ.ഇ.സി എലിവേറ്റർ കൺസൾട്ടൻസ്, തെരുവത്ത് ബിൽഡേഴ്സ്, ഫേസ് പ്രെപ്പ്, അബാസോഫ്റ്റ്, പോപ്പുലർ ഹുണ്ടായി, സതർലാന്റ് തുടങ്ങിയ കമ്പനികളിലാണ് പ്ലേയിസ്മെന്റ് ലഭിച്ചത്.



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**
**1-Jun-23 to 30-Jun-23**

| | |
|---|---|
| Educational Aid | 10,78,605.00 |
| Housing Aid | 28,35,000.00 |
| Marriage Aid | 85,000.00 |
| Medical Aid | 16,72,188.00 |
| SPECIAL AID | 1,07,750.00 |
| Grand Total | 58,78,543.00 |

1731. M o Jacob Parampuzha
1732 Fr Siby Varghese USA
1733. Dr.Varghese P Punnoose, Vakathanam
1734. Johney George Ahmedabad
1735. St.mary's School (Primary Section) Ahmedabad
1736. Aleyamma Chacko Ahmedabad
1737. A.K George Ahmedabad
1738. Rajarshi Memorial Higher Secondary Ernakulam
1739 Jackson Mathew Ernakulam
1740 Jessy Ck Ernakulam
1741 Vicar St.Thomas Orthodox Church Kangazha
1742. Mathew Eapen Thiruvalla
1743. K.V Thomas Dubai UAE
1744. Philiphose Thomas Ranni
1745. T.Shantha Mathew Coimbatore
1746. Vicar St,Marys Orthodox Cathedral Coimbatore
1747 Jincy Suni Pampady
1748. Fr.Mathew Nedumparampil
1749. Kurian Thomas
1750 Babykutty Matha
1751 Anil Idicula USA
1752. Varghese K Zachariah Aymanam
1753. Jaison John
1754. Fr Baiju Johnson
1755 Raju Kurian Poraloor Pampady
1756. Fr Mathew Nedumparampil
1757 Vinu kuriakose
1758. Biju M Thomas Elanthoor
1759 Manoj Thomas
1760 A K Jacob Adoor
1761 Binoy David Philip UAE
1762 Tony George Myalil
1763 Mathew T Thaipparambil
1764 Issac Mammen

**Address:**
Base los Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | |
|---|---|
| Account Name | Baselios Marthoma Mathews III |
| Account Number | 50220001884863 |
| FSC | ESMF0001132 |
| Bank & Branch | ESAF Small Finance Bank, Kottayam |

*Foreign Currency*

| | |
|---|---|
| Account Name | Malankara Orthodox Syrian Church |
| Account Number | 40059833606 (FCRA Savings Account) |
| FSC | SBIN0000691 |
| Bank & Branch | State Bank of India, New Delhi Main Branch |
| Swift | SBININBB104 |

**Malankara Orthodox Syrian Church**

Catholicate Aramana,
Devalokam P.O.(Via )
Muttambalam,
Kottayam-686004,
Kerala, India
Tel no 0481 2578500, 2578499,
*Email:*
catholicos@mosc.in
*Web Manager*
webmanager@mosc.in
*Public Relations officer*
pro@mosc.in



... 37-ാം പേജിൽ നിന്ന്...

അവകാശമാണെന്ന ബോധം നമുക്കുണ്ടാകണം. ജീവൻ അറ്റുപോയ പുഴകളും വിഷവായു നിറഞ്ഞ അന്തരീഷവും വിള്ളൽ വീണ ഓസോൺ പാളികളും വ്യാപിക്കുന്ന മരുഭൂമികളും ഗതിമാറി വീശുന്ന വാണിജ്യ വാതങ്ങളും താണ്ഡവമാടുന്ന ചുഴലിക്കാറ്റും ഭൂമിയുടെ തന്നെ സമനില തെറ്റിക്കുന്ന ഭൂഗർഭ വിസ്ഫോടനങ്ങളും താളം തെറ്റുന്ന കാല ഋതുകളും സ്വന്തം ആവാസ വ്യവസ്ഥയിൽ ജീവിക്കുവാൻ സാധിക്കാതെ നാടുകടത്തപ്പെട്ട 'അരികൊമ്പനും' മനുഷ്യന്റെ അത്യാഗ്രഹത്തിന്റെ പരിണിത ഫലങ്ങളാണ്. ഈ ജീവിതയാത്രയിൽ പലതിനോടും 'വേണ്ട' എന്നു പറയാനും 'മതി' എന്നു പറയാനും നാം ശീലിക്കണം. ആറുലക്ഷത്തിൽ പരം ആളുകൾ ചെങ്കടൽ എന്ന സ്നാനം വഴിയായി യാത്ര ആരംഭിച്ചു. കാലേബും യോശുവായും മാത്രം കനാൻ നാട്ടിൽ പ്രവേശിച്ചു.

വി. മാമോദീസാ എന്ന ചെങ്കടൽ വഴിയായി യാത്ര ആരംഭിച്ച നമ്മുടെ ലക്ഷ്യം സ്വർഗ്ഗീയ കനാൻ നാട് ആണെന്ന് വിസ്മരിക്കരുത് അത്യാവശ്യത്തിന് വെള്ളവും ഭക്ഷണവും ജീവിത സൗകര്യങ്ങളും പരിശീലിക്കാൻ നാം പഠിക്കണം. ○



മഹാത്മാഗാന്ധി സർവകലാശാല നടത്തിയ BCom (Model III Computer Application) പരീക്ഷയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ അനുഷാ മേരി സണ്ണി.

കോട്ടയം മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗമാണ്. പാമ്പാടി മാത്തൻപടിക്കൽ സണ്ണി ജോർജിന്റെയും പ്രേമാ സണ്ണിയുടെയും പുത്രിയായ അനുഷ Saintgits College of Applied Sciences വിദ്യാർത്ഥിനിയാണ്.

## മാർഗ്ഗദീപത്തിന് ആദരാഞ്ജലികൾ

# 65-ാം ഓർമ്മ



## മാളികയിൽ
## വെരി.റവ. എം.സി. കുറിയാക്കോസ് റമ്പാൻ

(1901-1958)

"നമ്മുടെ പുരാതനമായ ശ്ലൈഹിക സഭയെ
വിലയേറിയതായി കരുതുകയും
അതിനെ പരമാവധി പ്രയോജനപ്പെടുത്തുകയും
പരമാവധി സഹായിക്കുകയും ചെയ്യുവിൻ"

ജൂലൈ 19, 20 തീയതികളിൽ ഇടുക്കി ഭദ്രാസനാധിപൻ അഭിവന്ദ്യ സഖറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ പാത്താമുട്ടം സ്ലീബാപള്ളിയിൽ

"He wrote the Sabha rassa geetham "Swarga Ragya Simhasana meri......"
Rembachen was tne chief editor of Malankara Sabha Magazine for about 20 years - till 1958.

Inserted By. DR M.S.Alexander, Malikayil Pathamuttom

# ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്: സമാധാനത്തിന്റെ അംബാസിഡർ

ഫാ. ബിജുപി. തോമസ്



മലങ്കരസഭയുടെ പരിത്രതാളുകളിൽ മിന്നിത്തിളങ്ങുന്ന യുഗപ്രഭാവനാണ് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്. 1911 മേയ് മാസം ഒൻപതാം തീയതി ജനിച്ചു. ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ വിശ്വസ്തനായ മുതൽപ്പിടിപാപ്പിയുടെ മകൻ കോരയാണ് പിതാവ്. മേപ്രാൽ പുതിയോട്ട് ജോർജിന്റെ മകൾ മറിയാമ്മയാണ് മാതാവ്. കോട്ടയം ചെറിയ പള്ളിയിൽ മാമ്മോദീസമുക്കി 'ഫിലിപ്പോസ്' എന്നുപേരിട്ടു. വേളൂർ കല്ലുപുരയ്ക്കൽ ഗവ. സ്കൂളിലും, എം. ഡി. ഹൈസ്കൂളിലും, സി. എം. എസ്കോളേജിലും പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കി. തിരുവനന്തപുരം മഹാരാജാസ്കോളേജിൽ ബിരുദപഠനം കഴി ഞ്ഞു ഉന്നതപഠനത്തിനായി 1937ൽ ഇംഗ്ലണ്ടിന് കപ്പൽകയറി. 1940 വരെ കാന്റർബറി സെന്റ്. അഗസ്റ്റിൻ കോളേജിൽ വേദശാസ്ത്രത്തിൽ പഠനം നടത്തി. രണ്ടാം ലോകമഹായുദ്ധകാലത്തെ കെടുതികൾക്കിടയിൽ കേരളത്തിൽ മടങ്ങിയെത്തി. പിന്നീട് ചിക്കാഗോ യൂണിവേഴ്സിറ്റിയിലും, ഹാർവാർഡ് യൂണിവേഴ്സിറ്റിയിലും, ഏതെൻസ് യൂണിവേഴ്സിറ്റിയിലും, കീബിൾ കോളേജിലും വിവിധ കാലങ്ങളിൽ ബിരുദാനന്തരബിരുദവും ഡോക്ടറേറ്റുംകരസ്ഥമാക്കി. കോളേജിൽപഠിക്കുന്നകാലത്തു 1929 ൽപരി വട്ടശ്ശേരിൽ തിരുമേനി കെ. ഫിലിപ്പോസിനെ ശെമ്മാശ്ശപദവിലേക്കുയർത്തി 1944ൽ പാമ്പാടിതിരുമേനി മ്ശംശോനോ പട്ടം നൽകി. അതേവർഷം തന്നെ പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവ കശീശ്ലാപട്ടവും 1966 ൽ പരിശുദ്ധ ഔഗേൻ പ്രഥമൻബാവ റമ്പാൻപട്ടംനൽകി. 1966 ആഗസ്റ്റ് 24 നു മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെടുകയും ചെയ്തു.

മാർ തെയോഫിലോസ് ശ്രദ്ധപതിപ്പിച്ച മൂന്നു പ്രധാനമേഖലകൾ വൈദീകസെമിനാരി, വിദ്യാർത്ഥിപ്രസ്ഥാനം, എക്യുമെനിക്കൽ പ്രസ്ഥാനങ്ങൾ മുതലായവയായിരുന്നു 1940 ൽ കേരളത്തിൽ മടങ്ങിയെത്തിയ കെ. ഫിലിപ്പോസ് ശെമ്മാശ്ശൻ, സെമിനാരിയുടെ അവസ്ഥയിൽ അതീവ ദുഃഖിതനാകുകയും, സെമിനാരിയുടെ പുന:സ്ഥാപനത്തിനും ആധുനികവൽക്കരണത്തിനുമായി അക്ഷീണ പരിശ്രമം ചെയ്തു.എം.ഡി. ഹൈസ്കൂളിന്റെ പരിസരത്തു വളരെ പരിമിതമായ സാഹചര്യത്തിൽ 1942ൽ ആരംഭിച്ച സെമിനാരി പ്രവർത്തനം 1960 ൽ പഴയസെമിനാരിയിലേക്കു മാറ്റിസ്ഥാപിച്ചു മല്പാൻ പാഠശാലയുടെ അവസ്ഥയിൽ നിന്നും വ്യവസ്ഥാപിതമായും ശാസ്ത്രീയമായും പഠനം ആരംഭിച്ചു. പ്രശസ്തമായ യൂണിവേഴ്സിറ്റികളിൽ പഠനം നടത്തിയ പ്രഗത്ഭരെ തേടികണ്ടെത്തി അദ്ധ്യാപകരാക്കി. അടിസ്ഥാന സൗകര്യങ്ങൾ വികസിപ്പിച്ചു. അതിനാവശ്യമായ സാമ്പത്തിക ശ്രോതസ്സ് വിദേശത്തെ പഠനകാലത്തും, ലോകസഭാ കൗൺസിൽ വഴിനേടിയബന്ധങ്ങൾ വഴി കണ്ടെത്തി. സെറാമ്പൂർ യൂണിവേഴ്സിറ്റിയുമായി സെമിനാരി അഫിലിയേറ്റ് ചെയ്യപ്പെട്ടു വിദ്യാർത്ഥികൾക്ക് കമ്മ്യൂണിവേഴ്സിറ്റി സർട്ടിഫിക്കറ്റുകൾ നൽകി. ഇന്ന് കോട്ടയത്തു പഴയസെമിനാരിയിൽ കാണുന്ന വികസനങ്ങൾക്കു അടിസ്ഥാനമിട്ടതു ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തയാണ്. 1942 മുതൽ, മെത്രാപോലീത്തയായി അങ്കമാലി ഭദ്രാസനാധ്യക്ഷനായി 1967 ൽ പോകുന്നതുവരെ അദ്ധ്യാപകനായി, വൈസ് പ്രിൻസിപ്പാളായി, മാനേജരായി, പ്രിൻസിപ്പാളായി സെമിനാരിയെ വളർത്തുവാൻ നിസ്വാർത്ഥ സേവനം ചെയ്തു.

മലങ്കരസഭയെ ആഗോള ക്രൈസ്തവ സഭകളുടെ ഭൂപടത്തിൽ നന്നായി അവതരിപ്പിച്ചത് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് ആണ്. ലോകസഭാ കൗൺസിലിന്റെ പ്രഥമ സമ്മേളനത്തിൽ വൈദികനായിരുന്ന ഫാ. കെ. ഫിലിപ്പോസും മലങ്കരസഭാ പ്രതിനിധി സംഘത്തിൽ ഉൾപ്പെട്ടിരുന്നു. അങ്ങനെ മലങ്കരസഭ ലോകസഭാ കൗൺസിൽ സ്ഥാപകാംഗമായി. മലങ്കരസഭയുടെ അംബാസഡർ എന്നവിശേഷണം തിരുമേനിക്ക് നല്ലവണ്ണം ഇണങ്ങും. എക്യുമെനിക്കൽ പ്രസ്ഥാനങ്ങളുടെ മാതാവെന്നറിപ്പെടുന്ന 1937 എഡിൻബർഗ് സമ്മേളനം മുതൽ ആരംഭിച്ചതാണ് മാർ തെയോഫിലോസിന്റെ എക്യുമെനിക്കൽ തീർത്ഥാടനം. 1937 ൽ ഓകസ്ഫോർഡിൽ കൂടിയ ഫസ്റ്റ് വേൾഡ്യൂത്ത്മീറ്റിംഗ്, ഡബ്ല്യൂ.സി.സിയുടെ പ്രഥമസമ്മേളനം(1948, Amsterdam), W. C. C Faith and Order Conference, England 1952, W. C. C Faith and Order Conference, Houston 1954, W. C. C Assembly, Evanston 1954, W. C. C Faith and Order Conference, Budapest 1956, W C. C Assembly, New Delhi 1961, W.C.C Assembly, Upsala 1968, W.



# ORTHODOX CHRISTIAN YOUTH MOVEMENT
## ST. THOMAS ORTHODOX CATHEDRAL, DUBAI

P.O. Box: 2563, Dubai-U.A.E., E-mail: ocymdubai@gmail.com, www.stthomasocymdubai.org

## ഉന്നത വിദ്യാഭ്യാസ സഹായ പദ്ധതി - 2023




ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനം 2008 മുതൽ ആവിഷ്ക്കരിച്ചിട്ടുള്ള വിദ്യാഭ്യാസ സഹായ പദ്ധതിയാണ് **എഡിഫൈ കെയർ.** സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നു എന്നതിന്റെ പേരിൽ മാത്രം കഴിവുണ്ടായിട്ടും ഉന്നത വിദ്യാഭ്യാസത്തിൽ നിന്ന് പുറന്തള്ളപ്പെട്ടുപോകുന്ന നമ്മുടെ സഭാംഗങ്ങളായ കുട്ടികൾക്ക് തുടർന്ന് പഠിക്കുവാനുള്ള സാഹചര്യം സൃഷ്ടിക്കുക എന്നുള്ളതാണ് ഇതിന്റെ ഉദ്ദേശ്യം. 2023-24 അധ്യയന വർഷത്തിലേക്ക് എം.ബി.ബി.എസ്. / എൻജിനീയറിംഗ് / ബി.എസ്.സി. നഴ്സിംഗ് എൻട്രൻസിൽ മെറിറ്റ് മുഖേന ഉപരിപഠനത്തിനു യോഗ്യത നേടുന്ന അർഹതയുള്ള ഒരു വിദ്യാർത്ഥി / വിദ്യാർത്ഥിനിക്കാണ് സാമ്പത്തിക സഹായം നൽകുന്നത്. തിരഞ്ഞെടുക്കുന്ന വിദ്യാർത്ഥിയുടെ ഉപരിപഠനത്തിനുവേണ്ട മുഴുവൻ ചെലവുകളും പ്രസ്ഥാനം വഹിക്കും. ഇതിനായി അപേക്ഷാ ഫോറം പൂരിപ്പിച്ച് ആവശ്യമായ ഡോക്യുമെന്റ്സ് ഉൾപ്പെടെ, **ocymdubai@gmail.com** എന്ന ഇമെയിലിലൂടെയോ, The President, St. Thomas Orthodox Cathedral Youth Movement, P. O. Box: 2563, Dubai, U.A.E. എന്ന വിലാസത്തിൽ സാധാരണ തപാൽ വഴിയായോ, **2023 ഓഗസ്റ്റ് 10**-ന് മുമ്പ് ലഭിക്കത്തക്ക വിധത്തിൽ അയച്ച് തരേണ്ടതാണ്.

അപേക്ഷാ ഫോറത്തിനും കൂടുതൽ വിവരങ്ങൾക്കും:
ocymdubai@gmail.com / Whatsapp numbers: 0097155 461 6862, 0097154 495 5042.

30 ാം ചരമ വാർഷികം
22-07-2023



സെബിമോൾ

27 ാം ചരമ വാർഷികം
ജൂലൈ 23



**കരുമാങ്കൽ**
**പാച്ചിറ,**
**ചാന്നാനിക്കാട്**

(D.O.B.) 15-07-90 to 22-07-93 (D.O.B.)

*മാതാപിതാക്കൾ:*
**റജി വർഗീസ് , സുമ വർഗീസ്**

*സഹോദരങ്ങൾ*
**എൽസേബ, എയ്ഞ്ചൽ,**
**സ്ലീബാച്ചൻ**

കെ. തോമസ്
നെടുംപറമ്പിൽ, പള്ളം
*ഭാര്യ:* **ഏലിയാമ്മ**
*മക്കൾ:* **സുജ, സുമ**

C. C Asembly, Nairobi 1975, WCCAssembly, Vancouver 1983 തുടങ്ങിയവയിൽ എല്ലാം സജീവസാന്നിധ്യവും സംഘാടകനും ആയിരുന്നു മാർതെയോഫിലോസ്. ഡബ്ല്യു. സി. സി. യുടെ കേന്ദ്രകമ്മിറ്റിയിൽ തുടക്കം മുതൽ അംഗമായിരുന്നു.

തിരുമേനിയുടെ ശ്രമഫലമായി മറ്റു ഓർത്തഡോക്സ് സഭകളുമായി മലങ്കരസഭയ്ക്കു നല്ലബന്ധം വളർത്തിയെടുക്കുവാൻ സാധിച്ചു. റഷ്യൻ പാത്രിയർക്കീസ് പീമൻ, അർമേനിയൻ പാത്രിയർക്കീസ് വസ്ഗൻ, റുമേനിയൻ പാത്രിയർക്കീസന്മാരായ ജസ്റ്റീനിയൻ തെയോക റ്റിസ്, ജോർജിയൻ കാതോലിക്ക പ്രസിഡന്റ് മക്കാറിയോസ് തുടങ്ങിയവർ മലങ്കര സന്ദർശിക്കുവാനും നമ്മുടെ പിതാക്കന്മാർക്കു ഈ രാജ്യങ്ങൾ സന്ദർശിക്കുവാനും വഴിയൊ രുക്കിയ മാർ തെയോഫിലോസ് സ്വികസിപ്പിച്ചെടുത്ത നയ തന്ത്ര ബന്ധങ്ങളിലൂടെയാണ്.

മാർ തെയോഫിലോസിന്റെ മറ്റൊരു പ്രവർത്തന മേഖല വിദ്യാർത്ഥി പ്രസ്ഥാനമായിരുന്നു. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പ്രസിഡന്റ് ചുമതല മാർതെയോഫിലോസ് ഏറ്റെടുക്കുന്നത് 1968 ൽ ആണ്. പ്രഗത്ഭമതികളായപതിവട്ടശ്ശേരിൽതിരുമേനിയും, പുത്തൻകാവിൽ ഗീവർഗീസ് മാർപീലക്സിനോസ്, അലക്സിയോസ് മാർതേവോദോസ്യോസ് തിരുമേനിയും, ദാനിയേൽ മാർ ഫിലക്സിനോസ് തിരുമേനിയും പ്രൗഢമായി നയിച്ച പ്രസ്ഥാനമാണ് ഏറ്റെടുത്തത്. പ്രസ്ഥാനത്തെ ആധുനികകാലത്തിനു അനുയോജ്യമാക്കിമാറ്റുക എന്ന വെല്ലുവിളിയാണ് ഏറ്റെടുക്കേണ്ടിയിരുന്നത്. വജ്രജൂബിലിസ്മാരകമായി 1969 ൽസി. എം. എസ്സ്കോളേജിന് മുൻപിൽ സ്റ്റുഡന്റ് സെന്റർ പണിയുവാൻ കല്ലിട്ടു 1973ൽ കൂദാശചെയ്തു. ലോകസഭാകൗൺസിൽ വഴിയായുള്ള ബന്ധങ്ങൾ ഉപയോഗിച്ചു നിർമ്മാണം പൂർത്തിയായി. തിരുവനന്തപുരത്തു യൂണിവേഴ്സിറ്റികോളേജിനുസമീപം രണ്ടാമതു സ്റ്റുഡന്റ് സെന്ററും നിർമ്മിച്ചു. പിന്നീട് ആലുവായിലും അത്തരത്തിൽ സ്റ്റുഡന്റ് സെന്റർ പ്രവർത്തനം ആരംഭിച്ചു.

വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സുവർണ്ണകാലം ആയിരുന്നു. അനേകായിരം മലങ്കരസഭയുടെ യുവമനസ്സുകളിൽ മായാത്തഓർമ്മകൾ സൃഷ്ടിച്ച വ്യക്തിത്വമാണ് മാർതെയോഫിലോസിന്റേത്

തിരുമേനിയുടെ തലയെടുപ്പും ആഢ്യത്വവും കുലീനതയും നിറഞ്ഞ മാന്യമായ പെരുമാറ്റവും ഒരിക്കൽ ഇടപെട്ടവർ മറക്കുകയില്ല. സങ്കുചിതമായ ചിന്തകൾക്കോ സ്വന്തംകാര്യലാഭത്തിനോ തിരുമേനി ഒരിക്കലും അടിമപ്പെട്ടിട്ടില്ല സഭയുടെ അന്തസ്സും മാന്യതയും എവിടെയും ഉയർന്നിരിക്കണം എന്നതായിരുന്നു മാർതെയോഫിലോസിന്റെ ജീവിതലക്ഷ്യം. മലങ്കരസഭാചരിത്രത്തിൽ മായിക്കാൻ പരിശ്രമിച്ചാലും സാധിക്കാത്ത വിധത്തിൽ ശക്തമായ മുദ്രപതിപ്പിച്ചാണ് മാർതെയോഫിലോസ് എന്നമലങ്കരസഭയുടെ അംബാസഡർ 25 വർഷങ്ങൾക്കുമുൻപ് 1997, സെപ്റ്റംബർ 27 നുകാലംചെയ്തതു. ആലുവ, തൃക്കുന്നത്ത് സെമിനാരിയിൽ കബറടക്കി.

7th Death Anniversary
17-07-2023



**Balikamatom Higher Secondary School**
Thirumoolapuram, Thiruvalla

**Thazhadathu House,**
Mullanickadu
Omallur, Pathanamthitta

LEELAMMA GEORGE
Principal (RTD)

**By Sorrowing Family**

IN LOVING MEMORY OF



**C. U. Mathew**
(21-07-2010)
Rtd. Head Master

**Annie George**
(28-06-1997)
Rtd. H. S. A

**M. D. Seminary High School, Kottayam**
**Kochupurackal, Kottayam.**



പറഞ്ഞ വാക്കിന്റെ അടിമയും പറയാത്ത വാക്കിന്റെ ഉടമയുമാണ് നമ്മളെന്ന് ഒരു കാഴ്ചപ്പാടുണ്ട്. ദൈവമേ ഞാൻ പറയാതെ പോയ വാക്കുകൾ എന്നിൽ ആന്തരിക സമരങ്ങളുണർത്തണമേ

**തീരുമാനങ്ങളിൽ ഭീരുവായവൻ - രണ്ടാമത്തെ മകൻ**

ജീവിതത്തിൽ നല്ല തീരുമാനങ്ങൾ എടുക്കുകയും നല്ല അവസാനം പ്രാപിക്കുകയും ചെയ്യുന്നവനാണ് ഏറ്റവും ഭാഗ്യവാൻ എന്ന് പറയുക. രണ്ടാമത്തെ മകൻ നല്ല തീരുമാനമെടുത്തു പക്ഷേ പ്രായോഗികതയിൽ ഭീരുവായി വാക്കുകളുടെ മിനുസത മറ്റുള്ളവരെ പാട്ടിലാക്കുന്ന ഒരു പാട് പേരുടെ പ്രതിനിധിയാണയാൾ. ഞാൻ തോട്ടത്തിലേക്ക് പോകാം എന്നതിൽ നിലനിൽക്കാൻ കഴിയുന്നില്ല. പറയുന്ന കാര്യങ്ങളോടൊരാൾ പുലർത്തുന്ന വിശ്വസ്തതയാണ് അയാളുടെ വിശ്വാസ്യത അളക്കാനുള്ള മാനദണ്ഡം. വാക്കുകൾ നമ്മെ വിവസ്തരാക്കുന്നു എന്നത് സത്യമാണ്. പറഞ്ഞ വാക്ക് അന്തരീക്ഷത്തിൽ നിന്ന് മായും മുൻപെ അങ്ങനെ ഒരിക്കലും പറഞ്ഞിട്ടേയില്ല എന്ന് എത്ര കുളായിട്ടാണ് നമ്മൾ ആണയിടുന്നത്. തീരുമാനങ്ങളിൽ ഭീരുവാകുകയും വാക്കുകളിൽ ധീരനാവുകയും ചെയ്ത യോനാ എത്ര വലിയ വില ജീവിതത്തിൽ കൊടുക്കേണ്ടി വരുന്നു. ആരൊക്കെ ഉപേക്ഷിച്ചാലും ഞാൻ കൂടെയുണ്ട് എന്ന് ഉറപ്പ് കൊടുത്ത പത്രോസ് തിരുവത്താഴ രാത്രിയിൽ തീരുമാനങ്ങളിൽ ഭീരുവായി എന്നാൽ അതേ രാത്രിയിൽ എടുത്ത തീരുമാനങ്ങളിൽ ഉറച്ചു നിൽക്കാൻ യൂദായെ യേശു പ്രേരിപ്പിക്കുന്നു എന്നത് ഒരു കൗതുകമാണ് തീരുമാനത്തിനും പ്രായോഗികതയ്ക്കും ഇടയിൽ ഒന്നും കടന്നുവരാതിരിക്കട്ടെ.

Knowlege decides what to say

എന്തു സംസാരിക്കണമെന്ന് അറിവ് തീരുമാനിക്കുന്നു

Skill decides how to say

എങ്ങനെ സംസാരിക്കണമെന്ന് കഴിവ് തീരുമാനിക്കുന്നു

Attitude decides how much to say

എത്ര പറയണമെന്നത് മനോഭാവം തീരുമാനിക്കുന്നു

Wisdom decides whether it say or not

ജ്ഞാനം അത് പറയണമോ വേണ്ടയോ എന്ന് തീരുമാനിക്കുന്നു.

## ബൈബിൾ ക്വിസ് 1 വിജയികൾ

1. ആഷാ ബിനു, മംഗലശ്ശേരിൽ, കോട്ടയം
2. ബി.സി. ചെറിയാൻ, ബാംഗ്ലൂർ
3. മിനി ജോൺസൺ, ജോ ഭവൻ, കിടങ്ങന്നൂർ
4. ജോയിസ് ഉമ്മൻ, സീനായികുന്ന് സെ. മേരീസ് പള്ളി, കാരക്കോട്
5. സൂസൻ കെ.പി., കാരാമ്മേൽ, കോലഞ്ചേരി

*(ശരിയുത്തരം അയയ്ക്കുന്നവരിൽ തെരഞ്ഞെടുക്കപ്പെട്ട അഞ്ച് പേർക്ക് സമ്മാനം നല്കുന്നതാണ്. ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി 2023 ജൂൺ 27) ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം: എഡിറ്റർ, മലങ്കരസഭ മാസിക, കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഒ., മുട്ടമ്പലം 686004, 0481-2573234.*



# Bible Quiz 2

ഫാ. ആൻഡ്രൂസ് ജോസഫ് ഐക്കരമറ്റത്തിൽ

1. യാക്കോബ് ശേഖേമിൽ പണിത യാഗപീഠത്തിന്റെ പേരെന്ത്
2. (വി. യോഹന്നാന്റെ സുവിശേഷത്തിൽ) "എഴുന്നേറ്റ് നിന്റെ കിടക്ക എടുത്ത് നടക്ക്" എന്ന് യേശു ആരോടാണ് പറഞ്ഞത്.
3 'മെമ്ര' എന്ന വാക്കിന്റെ അർത്ഥം
4. ഒരു കോളേജ് ചാപ്പലിൽ വച്ച് 20 ാം നൂറ്റാണ്ടിൽ മലങ്കരയിലെ ഒരു മെത്രാൻ സ്ഥാനാഭിഷേകം നടന്നിട്ടുണ്ട്. ആരുടെ സ്ഥാനാഭിഷേകമാണ്
5. "2023 ജൂലൈ 3" ന്റെ പ്രത്യേകത മലങ്കര സഭയെ സംബന്ധിച്ചിടത്തോളം എന്താണ്
6. സാക്ഷ്യ കൂടാരത്തിന്റെ ശിൽപ്പിയായ ബെസലേലിന്റെ കൂടെ അതിന്റെ നിർമ്മിതിക്ക് ഉണ്ടായിരുന്നത് ആര്?
7. ഫിലമോനുള്ള ലേഖനത്തിൽ ആർക്കുവേണ്ടിയാണ് പൗലോസ് ശ്ലീഹാ അപേക്ഷിക്കുന്നത്
8. "വാഗ്ദാനം പോൽ ജീവൻ പൂണ്ടേവരെയും മോദിപ്പിച്ചോൻ മശിഹാ നാഥൻ ധന്യൻ" ഇത് എപ്പോൾ ഉപയോഗിക്കുന്ന ഗീതമാണ്
9. സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റ് ജീവനോടെ ഇരിക്കെ അദ്ദേഹത്തിന്റെ സാന്നിധ്യമില്ലാതെ വൈസ് പ്രസിഡന്റ് അദ്ധ്യക്ഷത വഹിച്ച മലങ്കര അസോസിയേഷൻ
10 ഇപ്പോഴത്തെ നേപ്പാൾ പ്രസിഡന്റിന്റെ പേര് എന്ത്
11 യിപ്താഹിന് ശേഷം യിസ്രായേലിന് ന്യായാധിപതി ആരായിരുന്നു
12. യെരുശലേമിൽ ആട്ടിൻ വാതിൽക്കൽ അഞ്ച് മണ്ഡപം ഉള്ള കുളത്തിന്റെ പേര് എന്ത്
13. കാർമ്മികൻ പടിഞ്ഞാറേയ്ക്ക് തിരിഞ്ഞ് നിന്ന് ഗീതങ്ങൾ ആലപിക്കുന്നത് പാടുന്നത് ഏതൊക്കെ കൂദാശകൾക്ക് ആണ്
14 ദേവലോകം അരമനയിൽ ചാപ്പൽ ആരുടെ നാമത്തിൽ ആണ് സ്ഥാപിക്കപ്പെട്ടിരിക്കുന്നത്.
15. ബ്രിട്ടന്റെ ഭരണത്തിൽ നിന്നും ഏത് വർഷമാണ് അയർലണ്ട് സ്വതന്ത്ര റിപ്പബ്ലിക്ക് ആയത്
16. എലീശാ പ്രവാചകന്റെ മരണസമയത്ത് ആരായിരുന്നുഇസ്രായേൽ രാജാവ്.
17 എന്നാൽ നിങ്ങളുടെ ഇടയിൽ ദൈവരാജ്യം പ്രസംഗിച്ചുകൊണ്ട് നടന്നവനായ എന്റെ മുഖം നിങ്ങൾ ആരും ഇനി കാണുകയില്ല.
ആര് ആരോട് എവിടെ വച്ച് പറഞ്ഞു
18. 'മലങ്കരസഭാ പിതാക്കന്മാർ' എന്ന ബൃഹദ് ഗ്രന്ഥത്തിന്റെ രചയിതാവ് ആര്.
19 പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ, സ്വർഗ്ഗാരോഹണ പെരുന്നാൾ, പെന്തിക്കോസ്തിക്ക് ശേഷം വരുന്ന ആറാം ഞായർ എലിസബേത്തിന്റെ അരികിലേക്കുള്ള മറിയത്തിന്റെ യാത്രയുടെ ഞായർ, സ്ത്രീകളുടെയും പുരുഷന്മാരുടെയും ശവസംസ്കാരം ഒന്നാംക്രമം എന്നിവയ്ക്ക് പൊതുവായ സവിശേഷത എന്ത്
20 മണിപ്പൂർ മുഖ്യമന്ത്രി ആരാണ്
21. എസ്ഥേറിന്റെ മറ്റൊരു പേര്
22 ഞാനൊരു പ്രവാചകനാണ് എന്റെ തലയിൽ അശേഷം മുടിയുണ്ടായിരുന്നില്ല എന്നർത്ഥത്തിൽ എന്നെ 'മൊട്ടത്തലയാ' എന്ന് വിളിച്ച് കുട്ടികൽ കളിയിറക്കി ഉടനെ തന്നെ 2 കരടികൾ വന്ന് അവരെ കൊന്നു കളഞ്ഞു. ആരാണ് ഞാൻ
23 ജൂലൈ 5-ാം തീയതി മലങ്കരസഭ ഓർമ്മ കഴിക്കുന്ന പിതാവ് ആര്.
24. 2022 ലെ ഇന്റർനാഷണൽ ഫിലിം ഫെസ്റ്റിവൽ ഓഫ് ഇന്ത്യയുടെ ജ്യൂറി അധ്യക്ഷൻ ആര്.
25 ഈ വർഷം ഓസ്കാർ പുരസ്ക്കാരം നേടിയ 'ദ് എലിഫന്റ് വിസ്പറേഴ്സ്' എന്ന ഇന്ത്യൻ ഡോക്യുമെന്ററി സംവിധാനം ചെയ്തത് ആര്.

# സ്മൃതി കലാ കായികമേള




ബഹ്റൈൻ: ബഹ്റൈൻ സെന്റ് മേരിസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രലിലെ യുവജന വിഭാഗമായ സെന്റ് തോമസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം 2003-ൽ തുടക്കം കുറിച്ച് പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിയുടെ പാവന സ്മരണയിൽ നടത്തുന്ന സ്മൃതി കലാകായിക മേളയുടെ പതിനൊന്നാമത് കലാകായിക മേളയ്ക്ക് വർണ്ണശബളമായ സമാപനം. പൊതു സമ്മേളനത്തിൽ ബഹ്റൈൻ പാർലമെന്റ് അംഗം ഹിസ് എക്സലൻസി നജീബ് ഹമദ് അൽ കവാരി വിശിഷ്ട അതിഥിയായിരുന്നു. കത്തീഡ്രൽ വികാരിയും പ്രസ്ഥാനം പ്രസിഡന്റുമായ ബഹു. പോൾ മാത്യു അച്ചൻ അദ്ധ്യക്ഷത വഹിച്ച ചടങ്ങിൽ പ്രസ്ഥാനം സെക്രട്ടറി ശ്രീ. ജോയൽ സാം ബാബു സ്വാഗതം അറിയിക്കുകയും, ജനറൽ കൺവീനർ ശ്രീ. ബോണി മുളപ്പാംപള്ളിൽ സ്മൃതി 2023 ന്റെ വിവരണം നടത്തുകയും, പ്രോഗ്രാം കൺവീനർ ശ്രീ. ജിനു ചെറിയാൻ നന്ദി രേഖപ്പെടുത്തുകയും ചെയ്തു. പ്രസ്തുത ചടങ്ങിൽ കത്തീഡ്രൽ അസിസ്റ്റന്റ് വികാരിയും പ്രസ്ഥാനം വൈസ് പ്രസിഡന്റുമായ ബഹു. സുനിൽ കുര്യൻ ബേബി അച്ചൻ, കത്തീഡ്രൽ ട്രസ്റ്റി ശ്രീ ജീസൺ ജോർജ്ജ്, കത്തീഡ്രൽ സെക്രട്ടറി ശ്രീ. ജേക്കബ് പി. മാത്യു, പരിപാടിയുടെ ടൈറ്റിൽ സ്പോൺസറായ മിഡിൽ ഈസ്റ്റ് ഹോസ്പിറ്റൽ & മെഡിക്കൽ സെന്റർ പ്രതിനിധി ശ്രീ. ഗിരീഷ് കുമാർ എന്നിവർ ആശംസകൾ അറിയിച്ച് കൊണ്ട് സംസാരിച്ചു. ബഹു. ജോബ് സാം മാത്യു അച്ചൻ, പ്രസ്ഥാനം ലെ വൈസ് പ്രസിഡന്റ് ശ്രീമതി അന്നമ്മ തോമസ്, ട്രഷറർ ശ്രീ. സാന്റോ അച്ചൻകുഞ്ഞ്, വിവിധ കമ്മിറ്റി കൺവിനേഴ്സ്, കോർഡിനേറ്റേഴ്സ്, മറ്റ് സ്മൃതി കമ്മിറ്റി അംഗങ്ങൾ എന്നിവർ പരിപാടികൾക്ക് നേതൃത്വം നൽകി.




റ്റാറ്റാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സോഷ്യൽ സയൻസ്, മുംബൈയിൽ നിന്നും എം. എ സോഷ്യൽ വർക്ക് വിമൻ സെൻട്രഡ് പ്രാക്ടീസിൽ (20212023 ബാച്ച്) ബെസ്റ്റ് സ്റ്റുഡന്റ് അവാർഡും ബെസ്റ്റ് റിസർച്ച് പ്രൊജക്റ്റ് അവാർഡും കരസ്ഥമാക്കിയ എബി ബാബു. നല്ലില സെന്റ് ഗബ്രിയേൽ ഓർത്തഡോക്സ് വലിയ പള്ളി അംഗമാണ്.



വെട്ടിക്കൽ സെന്റ് തോമസ് ദയറായുടെ മാനേജരായി സേവനമനുഷ്ഠിക്കുന്ന ഫാ. കുര്യാക്കോസ് ജോർജ് കേരള സർവകലാശാലയിൽ നിന്നും ഫസ്റ്റ് ക്ലാസ്സോടെ നിയമ ബിരുദം (എൽ. എൽ. ബി) കരസ്ഥമാക്കി വെട്ടിക്കൽ ദയറായുടെ അനുബന്ധ സ്ഥാപനമായ ബസേലിയോസ് വിദ്യാനികേതൻ സീനിയർ സെക്കൻഡറി സ്കൂളിന്റെ മാനേജരും, കേരള സിബിഎസ്ഇ സ്കൂൾ മാനേജ്മെന്റ് അസോസിയേഷൻ എറണാകുളം ജില്ലാ എക്സിക്യൂട്ടീവ് കമ്മിറ്റി അംഗവുമാണ്. എംജി സർവകലാശാലയി ൽ നിന്നും സുറിയാനി സാഹിത്യത്തിൽ എം. എ., കോട്ടയം പൗരസ്ത്യവിദ്യാപീഠത്തിൽ നിന്നും ആരാധന ദൈവശാസ്ത്രത്തിൽ ഒന്നാം റാങ്കോടെ എം.ടി.എച്ച് എന്നിവയും കരസ്ഥമാക്കിയിട്ടുണ്ട്.

# മാർ ഗീവർഗീസ് മൂന്നാമൻ യൗനാൻ പുതിയ പൗരസ്ത്യ അസിറിയൻ പാത്രിയർക്കീസ്



'പൗരസ്ത്യ കൽദായ സുറി യാനി സഭ' എന്നറിയപ്പെടുന്ന പൗരസ്ത്യ അസിറിയൻ സഭയുടെ ബാഗ്ദാദ് ആസ്ഥാനമായ വിഭാഗത്തിൻറെ പുതിയ കാതോലിക്കോസ്-പാത്രിയർക്കീസ് ആയി മാർ ഗീവർഗീസ് മൂന്നാമൻ യൗനാൻ സ്ഥാനാരോഹണം ചെയ്തു. സഭയുടെ സ്വർണവെള്ളിയാഴ്ചയായ 2023 ജൂൺ 9ന് ഇറാക്കിലെ എർബി ലിനു സമീപമുള്ള അങ്കവായിലെ വിശുദ്ധ മർത്ത് മറിയം കത്തീഡ്രൽ പള്ളിയിൽ മുതിർന്ന മെത്രാപ്പോലീത്താ മാർ തോമാ അറാമിയായുടെ മുഖ്യകാർമികത്വത്തിലായിരുന്നു സ്ഥാനാരോഹണം.

ലോകത്തിലെ പുരാതനമായ ക്രൈസ്തവസഭകളിലൊന്നാണ് ഈ സഭ. പൗരസ്ത്യ സഭ എന്നാണ് സഭയുടെ ഔദ്യോഗിക പേര്. പൗരസ്ത്യ കൽദായ സുറിയാനി സഭ, അസിറിയൻ സഭ, പേർഷ്യൻ സഭ, നെസ്തോറിയൻ സഭ തുടങ്ങിയ പേരുകളിൽ ഈ സഭ അറിയപ്പെടുന്നു. കൽദായ സഭയുടെ ഇന്ത്യയിലെ ആസ്ഥാനം തൃശൂർ ആണ്.

## പരിശുദ്ധ പിതാവിന്റെ
## പ്രാർത്ഥനാ മദ്ധ്യസ്ഥതയിൽ
## അഭയപ്പെട്ടുകൊണ്ട്



# റോണി വർഗ്ഗീസ് ഏബ്രഹാം കരിപ്പുഴ

**(അൽമായ ട്രസ്റ്റി,**
**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ)**

# പതിനഞ്ചു നോമ്പും
## വിശുദ്ധ ദൈവമാതാവിന്റെ
# വാങ്ങിപ്പു പെരുന്നാളും

2023 ഓഗസ്റ്റ് 1 മുതൽ 15 വരെ















കൊടിയേറ്റ് | സന്ധ്യാനമസ്ക്കാരം | ഗാനശുശ്രൂഷ | തിരുവചന ശുശ്രൂഷ
മർത്തമറിയം സമാജം നിരണം ഭദ്രാസനസമ്മേളനം
വി. കുർബ്ബാന (ഹിന്ദി) | അഭയം പ്രാർത്ഥനാസംഗമം
സുവിശേഷസംഘം സൗത്ത് സെൻട്രൽ സോൺ സമ്മേളനം
സൺഡേസ്കൂൾ ഹെഡ്മാസ്റ്റേഴ്സ് കോൺഫറൻസ്
ദൈവമാതാവിന്റെ പൗരാണികചിത്രം പ്രതിഷ്ഠിക്കൽ
ഭദ്രാസന ബാലസമാജം സമ്മേളനം
നിരണം ഭദ്രാസന വൈദിക സമ്മേളനം
മരിയൻ പുരസ്കാരസമർപ്പണം
സ്മരണാഞ്ജലി
ഭക്തിനിർഭരമായ പ്രദക്ഷിണം
ശ്ലൈഹിക വാഴ്വ്
വി. മൂന്നിന്മേൽ കുർബ്ബാന
പുഴുക്കുനേർച്ച

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്
ഡോ. ജോസഫ് മാർ ദിവന്നാസ്യോസ്
ഡോ. മാത്യൂസ് മാർ തിമോത്തിയോസ്
അഭി. ഗീവർഗീസ് മാർ പിലക്സിനോസ്
എന്നി മെത്രാപ്പോലീത്താമാരുടെ മുഖ്യകാർമ്മികത്വത്തിൽ





# കല്ലൂപ്പാറ വലിയപള്ളി

സെന്റ് മേരീസ് തീർത്ഥാടനകേന്ദ്രം

Live on:




കൂടുതൽ വിവരങ്ങൾക്ക്: 9447592617(ട്രസ്റ്റി) 9446816992(സെക്രട്ടറി)

**KALLOOPPARA VALIYAPALLY** ST MARY'S PILGRIM CENTRE
(Niranam Diocese) Kallooppara P.O., Thiruvalla, Pathanamthitta, Kerala. Pin : 689 583.
Ph : 0469-2677211 email: kalloopparachurch@gmail.com

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 July/2023



PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.